

# വലിയുല്ലാഹി
# വടകര മുഹമ്മദ് ഹാജി
## ജീവിതവും ചരിത്രവും

പ്രസാധകർ

ശാദുലി മജ്‌ലിസ് നടക്കാവ്

# വലിയുല്ലാഹി
# വടകര മുഹമ്മദ് ഹാജി
# ജീവിതവും ചരിത്രവും

കെ.വി.കെ. ബുഖാരി പട്ടാമ്പി

പ്രസാധകർ

ശാദുലി മജ്ലിസ് നടക്കാവ്

***

വിതരണം:

കാപ്പിറ്റൽ ഇന്റർ നാഷണൽ ബുക്സ് & സ്റ്റോർസ്

മർകസ് കോംപ്ലക്സ്, കോഴിക്കോട്.

# പറയാനുള്ളത്

മർഹും വലിയുല്ലാഹി വടകര മുഹമ്മദാജി തങ്ങളുടെ ജീവ ചരിത്രത്തിൽ നിന്ന് പൊറുക്കിയെടുത്ത ഏതാനും ഏടുകളാണ് ഈ കൊച്ചുപുസ്തകം.

ഒരു പുരുഷായുസ്സ് മുഴുവനും ദീനീരംഗം ആത്മീയ സാന്നിധ്യം കൊണ്ട് സമ്പന്നമാക്കിയ മഹാനവർകളുടെ ചരിത്രം ഏതാനും പുറങ്ങളിൽ ഒതുക്കാൻ പ്രയാസമാണ്. സംഭവ ബഹുലമായ ആ ധന്യ ജീവിതം വാക്കുകൾക്കും വരകൾക്കുമപ്പുറമാണ് എന്നതാണ് കാരണം. തങ്ങളെക്കുറിച്ച് സമ്പൂർണ്ണമായൊരു ജീവ ചരിത്രത്തിന്റെ പണിപ്പുരയിൽ നിന്നും അവരെ സ്നേഹിക്കുന്ന അടുത്തറിഞ്ഞ മുഹിബ്ബീങ്ങളും മലയാളത്തിലെ മഹത്തുക്കളായ പണ്ഡിതന്മാരും നൽകിയ വിവരങ്ങൾ അടിസ്ഥാനപ്പെടുത്തിയാണിത് തയ്യാറാക്കിയിരിക്കുന്നത്. അത്കൊണ്ട് ചരിത്രം സമ്പൂർണ്ണമെന്നോ അപാകതകൾ ഇല്ലെന്നോ പറയാൻ ഒരുക്കമല്ല. കഴിവതും ന്യൂനതകളും വളച്ചുകെട്ടുകളും ഒഴിവാക്കാൻ ശ്രമിച്ചിട്ടുണ്ട്. വല്ല അപാകതകളും ദർശിക്കുന്നുവെങ്കിൽ മാന്യവായനക്കാർ സദയം ക്ഷമിക്കണമെന്നും മഹാനവർകളെ കുറിച്ച് അടുത്ത് തന്നെ പുറത്തിറങ്ങുന്ന സമ്പൂർണ ചരിത്ര ഗ്രന്ഥത്തിൽ അത് തിരുത്തുമെന്നും ഉറപ്പുനൽകി, മർഹൂം വലിയുല്ലാഹിയുടെ പാവന സ്മരക്കു വേണ്ടി ഈ ഗ്രന്ഥം കൈരളിക്ക് സമർപ്പിക്കുന്നു.

ശാദുലി മജ്‌ലിസിനു വേണ്ടി
**അബൂബക്കർ ഹാജി**
റാഹത്ത് മൻസിൽ, നടക്കാവ്
ഫോൺ: (0495) 765797

# ആത്മീയ വിഹായസ്സിലെ സൂര്യതേജസ്

ആത്മീയ വിഹായസ്സിലെ സൂര്യ തേജസ്സ്, ഒരു നൂറ്റാണ്ടു കാലം തന്റെ സാന്നിധ്യം കൊണ്ട് മലയാള മണ്ണിനെ ആത്മതുന്ദിലമാക്കി മാറ്റിയ അനശ്വരയശസ്സി, മർഹൂം വടകര മുഹമ്മദ്ഹാജി തങ്ങൾ 1998 ജൂലൈ 23 (1419 റബീഉൽ അവ്വൽ 29-ാം രാവ്, സമയം 11.20) വ്യാഴാഴ്ച രാത്രി നമ്മോട് വിട പറഞ്ഞു. (ഇന്നാലില്ലാഹി വ ഇന്നാ ഇലൈഹി റാജിഊൻ)

മരണം സംഭവ്യമാണ്, ആരും നിഷേധിക്കാത്ത പരമസത്യം, അലംഘനീയമായ ആ സത്യത്തിനു മുന്നിൽ അടിയാറുകളെല്ലാം സമൻമാരാണ്. എങ്കിലും ആശ്വാസത്തിന്റെ നറുനിലാവു പരത്തി മനുഷ്യ മനസ്സുകളെ പ്രദീപ്തമാക്കിയവരുടെ പെട്ടെന്നുള്ള വിട പറച്ചിലുകൾ, അത് വല്ലാത്തൊരു നൊമ്പരമാണ്, സ്വ ജീവിതത്തിലൂടെ പതിനായിരങ്ങൾക്ക് താങ്ങും തണലുമേകിയവരുടെ അസാന്നിധ്യം നികത്താൻ കഴിയാത്തതാണ്. മർഹൂം വടകര മുഹമ്മദ് ഹാജിയുടെ മരണം അത്തരമൊരവസ്ഥയിലേക്കാണ് ആദർശ കേരളത്തെ തള്ളിയിട്ടിരിക്കുന്നത്. എങ്കിലും ഒന്നോർത്ത് ആശ്വസിക്കാം. കൺമറഞ്ഞത് ആ ധന്യ ശരീരം മാത്രമാണ്, ആത്മാവിന്റെ സാന്നിധ്യം നമുക്കെന്നും തണലേകാനുണ്ടാകും.

ഭൗതികേച്ഛകളിൽ ആകൃഷ്ടരായി സമൂഹം അധ:പതിതാവസ്ഥ നേരിടുമ്പോഴെല്ലാം സമൂഹത്തെ സൽസരണിയിലേക്ക് നയിക്കാൻ

അനുയോജ്യരായ പുണ്യ പുരുഷൻമാർ എക്കാലവും ലോകത്ത് നിയുക്തരായിട്ടുണ്ട്. മനുഷ്യ പുരോഗതിയാണ് ഇത്തരം മഹത്തുക്കളുടെ ആഗമന ലക്ഷ്യം.

മനുഷ്യ സൃഷ്ടിപ്പിന്റെ പരമമായ ലക്ഷ്യം ഇലാഹീ സാമീപ്യമാണ്. ദ്വി ലോക വിജയത്തിലൂടെ മാത്രമെ അമേയമായ ആ അനുഗ്രഹത്തിനു പാത്രീഭവിക്കാൻ കഴിയുകയുള്ളൂ. ദ്വിലോക മോക്ഷം ലഭിക്കുന്നതാകട്ടെ സത്യ വിശ്വാസത്തിലൂടെയും സൽകർമ്മങ്ങളിലൂടെയുമാണ്. അതിലേക്കുള്ള പാഥേയം ഒരുക്കുന്നതിനാണ് തത്വജ്ഞാനികളേയും സൂഫികളേയും അല്ലാഹു കാലാന്തരങ്ങളിലായി നിയോഗിക്കുന്നത്. പ്രസ്തുത വിഭാഗങ്ങൾ ലോകാന്ത്യം വരെ നിലനിൽക്കുകയും റബ്ബിന്റെ ആജ്ഞാനുവർത്തികളായി ഭൂവിൽവർത്തിക്കുകയും ചെയ്യും. ഖുർആനും ഹദീസും സ്ഥിരീകരിച്ചതാണിത്. പ്രാമാണിക പിൻബലവും ചലിക്കുന്ന യാഥാർത്ഥ്യങ്ങളും ഇതിനു സാക്ഷിയുമാണ്.

പ്രസ്തുത അനശ്വര യശസ്സികളുടെ കൂട്ടത്തിലെ പ്രതിഭാധനനായിരുന്നു മർഹൂം വടകര മുഹമ്മദ് ഹാജി, "അല്ലാഹുവിന്റെ അടിമയാവുക സൃഷ്ടിയുടെ അടിമയാവരുതെന്ന്" സ്വ ജീവിതത്തിലൂടെ കാണിച്ച് തന്ന സ്മര്യപുരുഷന്റെ ധന്യ ജീവിതത്തിൽ നിന്നും ഏതാനും ചീന്തുകളാണ് ഈ ചെറു കൃതിയിലുള്ളത്. പൂർണ്ണമല്ലിത്. പലരും പറഞ്ഞു തന്നത് പെറുക്കിയടുക്കിയെന്നു മാത്രം. ജാഫർ ഓടത്തോട്, നടക്കാവ് അബൂബക്കർ ഹാജി, വിതരണം ഏറ്റെടുത്ത കാപ്പിറ്റൽ ഇന്റർനാഷണൽ ബുക്സ്, ഇവരോടുള്ള കടപ്പാട് നിസ്സീമമാണ്. നാഥാ സഹകാരികൾക്കും സഹായിച്ചവർക്കും നീ പ്രതിഫലം നൽകണേ...., എന്ന പ്രാർത്ഥനയോടെ ആത്മീയ ഔന്നത്യത്തിന്റെ ഉത്തുംഗ ശ്രേണിയിൽ അനായാസം ഉൽഗമിച്ച മഹാ സാത്വികൻ, അഭൗമിക പ്രകാശ രേണുക്കളാൽ അനന്ത മോക്ഷത്തിന്റെ സുവർണ കവാടങ്ങൾ മാനവികതക്ക് തുറന്നു കൊടുത്ത ആത്മീയ വിഹായസ്സിലെ സൂര്യ തേജസ്സ് മർഹൂം വടകര മുഹമ്മദ് ഹാജി അവർകൾക്ക് മുന്നിൽ! അവിടുത്തോടുള്ള ആദരസൂചകമായി അഖിലാധിപനെ സാക്ഷി നിറുത്തി ഈ അനുസ്മരണപ്പതിപ്പ് അനുവാചക ലോകത്തിന് സമർപ്പിക്കുന്നു.

**കെ.വി.കെ. ബുഖാരി**

മിദ്‌ലാജ് മഹൽ

എസ്. മംഗലം, പട്ടാമ്പി 679 303

ഫോൺ: (0492) 614160

പട്ടാമ്പി

10-07-1999



# ജീവിതവും ചരിത്രവും

ചെറുവണ്ണൂർ കണ്ടിയിൽ തറവാട്ടിലൊരു കുഞ്ഞ് ജനിച്ചു. തറുവയി മുസ്‌ലിയാർ, മലയിൽ ഫാത്വിമാ ദമ്പതികളുടെ സീമന്ത പുത്രൻ, 'മുഹമ്മദ്' ലോകം വാഴ്ത്തപ്പെട്ട പുണ്യ പ്രവാചകന്റെ പേര് തന്നെ അവരാ കുഞ്ഞിന് നൽകി. തികച്ചും അന്വർഥമായ നാമം, പക്ഷെ, ഭാഗ്യം ആ കുഞ്ഞിനെ തുണച്ചില്ല. സഹവർത്തിത്വത്തിന്റെ മേഖല ഫാത്വിമാ തറുവയി ദമ്പതികളുടെ മുന്നിൽ അലംഘനീയതയുടെ മറ സൃഷ്ടിച്ചു... തറുവയി മുസ്‌ലിയാർ ഭാര്യയുമായുള്ള ബന്ധം വിഛേദിച്ചു. പാറക്കാത്ത് ഫാത്വിമ എന്നവരെ വിവാഹം ചെയ്തു. മൊയ്തി, കുഞ്ഞബ്ദുല്ല, ഇബ്‌റാഹീം, കുഞ്ഞാമി, കദീശ, കുഞ്ഞായിശ എന്നീ സന്താനങ്ങളാണ് ആ ബന്ധത്തിൽ ജനിച്ചത്.

മാതാവിനെ സൂപ്പി എന്നൊരാൾ പിന്നീട് വിവാഹം കഴിക്കുകയും അതിലൊരു സഹോദരി ജനിക്കുകയും ചെയ്തു. കുഞ്ഞീവി എന്ന് തന്നെയാണ് ആ സഹോദരിയുടെയും പേര്, റബ്ബിന്റെ വിധി ദൃഢമായിരുന്നു, തനിക്ക് നാല് വയസ്സ് പ്രായമായപ്പോഴേക്കും മാതാവ് പരലോകം പ്രാപിച്ചു. മാതാവിന്റെ വിയോഗത്തോടെ പിതാവ് മകനെ കണ്ടിയിൽ കൊണ്ട് വന്ന് ലാളിച്ചു വളർത്തി. ഉപ്പാപ്പ കുട്ട്യാലിയുടെ തണൽ തനിക്ക് ആശ്വാസം പകർന്നു.

## പഠനം

വിശുദ്ധ ഖുർആനും മറ്റ് ദീനി കാര്യങ്ങളും സ്വപിതാവിൽ നിന്നു തന്നെ വടകര മുഹമ്മദ് ഹാജി പഠിച്ചു. പിന്നീട് കൊല്ലത്തെ ഖാളിയാരുടെ ദർസിൽ ചേർന്നു. മുതഫർരിദ് ഓതി തന്റെ ദർസ് ജീവിതത്തിനു തുടക്കം കുറിച്ചെങ്കിലും സ്ഥിരതയോടെ ഒരു സ്ഥലത്ത് നിന്ന് ഓതി പഠിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. നിരവധി ദർസുകളിൽ മാറിമാറി പഠിച്ചുകൊണ്ടിരുന്നു. കൊയിലാണ്ടി കാപ്പാട്, കൊല്ലം, എന്നിവിടങ്ങളിൽ പിതാവിന്റെ ശിക്ഷണത്തിലായി ഓതി പഠിച്ചു.

പൊന്നാനി, വടകര, പരപ്പനങ്ങാടി, തലക്കടത്തൂർ, ചെങ്ങോട്ട് കാവ്, എന്നിവിടങ്ങളിൽ താൻ ഓതി പഠിക്കുകയുണ്ടായി. ശൈഖ് ആദം ഹസ്റത്ത്, മർഹൂം അബൂബക്കർ മുസ്ലിയാർ, ബാവ മുസ്ലിയാർ വടകര, മർഹൂം വലിയുല്ലാഹി കമ്മുണ്ണി മുസ്ലിയാർ തലക്കടത്തൂർ, തുടങ്ങിയ ഒട്ടനവധി മഹത്തുക്കളുടെ ശിഷ്യത്വം മഹാൻ കരസ്ഥമാക്കിയിട്ടുണ്ട്.

മതപരമായ അറിവ് സമ്പാദിക്കുന്നതിൽ മഹാൻ കണിശത പുലർത്തി. നിരവധി ക്ലേശങ്ങൾ സഹിച്ചു. പലപ്പോഴും ഏകാന്തനായി അവിടുന്ന് കാണപ്പെട്ടു. സുഹൃദ് ബന്ധങ്ങളോ, സഹപാഠികളൊത്ത സഹവാസമോ താനിഷ്ടപ്പെട്ടില്ല. പഠനത്തിനും സ്വൈര ജീവിതത്തിനും തടസ്സമാകുമെന്ന ചിന്തയാണിതിനു കാരണം. ഇതര വിദ്യാർത്ഥികളിൽ നിന്നും പഠനത്തിലും സ്വഭാവത്തിലും വ്യതിരിക്തത പുലർത്തിയ മഹാൻ ഉസ്താദുമാരുടെ വത്സലനായ ശിഷ്യനായിരുന്നു.

## ബാഖിയാത്തിൽ

വെല്ലൂർ ബാഖിയാത്തിൽ ചെന്ന് ആദം ഹസ്റത്തിന്റെ ശിഷ്യത്വം സ്വീകരിച്ചു. ക്ലാസിനിടയിൽ ആദം ഹസ്റത്ത് വടകരയോട് ചില ചോദ്യങ്ങൾ ഉന്നയിച്ചു. വളരെ കൃത്യതയോടെ, ഹസ്രത്തിന്റെ ചോദ്യങ്ങൾക്കു മഹാൻ മറുപടി നൽകി. ബഹു. ഹസ്രത്തിന് തന്റെ ശിഷ്യനിൽ അതീവ താൽപര്യം ജനിച്ചു. ഒരസാധാരണത്വം ആ വിദ്യാർത്ഥിയിൽ ഗുരുവിന് പ്രകടമായി. ഒരിക്കൽ ഹസ്രത്ത് വടകര തങ്ങളെ വിളിച്ചു പറഞ്ഞു. “നിങ്ങൾക്കിനി ഞാൻ ഓതി തരേണ്ട കാര്യമില്ല. എല്ലാറ്റിനും നിങ്ങൾ മറുപടി പറയുന്നു. ചോദിക്കുന്നതിനും ചോദിക്കാത്തതിനും, താങ്കൾക്ക് നാട്ടിലേക്ക് മടങ്ങാം. അങ്ങനെ വെല്ലൂർ ബാഖിയാത്തിൽ നിന്നും നാട്ടിൽ തിരിച്ചെത്തി.

പിന്നേയും നിരവധി ദർസുകളിൽ ഓതി പഠിച്ചിരുന്നു. വളരെ കുറച്ച് ദിവസങ്ങൾ മാത്രമെ, അവിടങ്ങളിൽ താമസിച്ചതത്രെ.

## ഹജ്ജ് യാത്ര

മർഹൂം അല്ലാമാ തലക്കടത്തൂർ കമ്മുണ്ണി മുസ്ലിയാരുടെ ദർസിൽ പഠിക്കുന്ന കാലത്താണ് ഹജ്ജ് ചെ

യ്യണമെന്ന ആഗ്രഹം ജനിക്കുന്നത്. തനിക്കന്ന് വയസ്സ് ഇരുപത്തഞ്ച്, യാത്രാ സൗകര്യങ്ങൾ നന്നേ കുറഞ്ഞ കാലം, കയ്യിൽ കാശ് ഒന്നുമില്ല. എല്ലാ നിലക്കും പ്രതികൂലമായ സാഹചര്യം. ഇത്തരമൊരു ഘട്ടത്തിലാണ് ഹജ്ജ് ചെയ്യണമെന്ന ആഗ്രഹം പിതാവിനെ ധരിപ്പിക്കുന്നത്. മകന്റെ ആഗ്രഹം പിതാവ് സസന്തോഷം സ്വീകരിച്ചു. വളരെ വിഷമം സഹിച്ച് അമ്പത് രൂപ ഉണ്ടാക്കി കൊടുത്തു. യാത്രാ ചെലവിന് അമ്പത് രൂപ ഒന്നുമല്ലായിരുന്നു. എങ്കിലും തീരുമാനത്തിൽ നിന്നും മഹാൻ പിൻമാറിയില്ല. എല്ലാം അല്ലാഹുവിൽ തവക്കുലാക്കി ഹജ്ജിന് പുറപ്പെട്ടു. വളരെ കഷ്ടപ്പെട്ടു ബോംബെയിലെത്തി. ഒരു പായക്കപ്പലിൽ കയറികൂടി. കപ്പൽ പുറപ്പെട്ടു. കപ്പൽ 'ഏദനിൽ' എത്തിയപ്പോൾ കപ്പൽ ജോലിക്കാർ മഹാനവർകളെ ഇറക്കി വിട്ടു. പരസഹായത്തിനാരുമില്ലാതെ, ഭക്ഷണവും വെള്ളവും ലഭിക്കാതെ, മഹാൻ മക്കയെ ലക്ഷ്യമാക്കി നടന്നു. എങ്ങനെയെങ്കിലും ആ പരിശുദ്ധ ഭവനം കൺകുളിർക്കെ കാണണം. ക്ഷീണിച്ചു പരവശനായി മക്കയിലെത്തി പരിശുദ്ധ ഹജ്ജ് കർമ്മം നിർവ്വഹിച്ചു. ആ വർഷം മഹാൻ മക്കയിൽ തങ്ങി. കഅ്ബാ ശരീഫിലും മദീനാ മുനവ്വറയിലും ഇബാദത്തിലായി കഴിച്ചു കൂട്ടി. ഭക്ഷണത്തിനും മറ്റ് പ്രാഥമികാവശ്യങ്ങൾക്കും നന്നേ ബുദ്ധിമുട്ടേണ്ടി വന്നു. ഉപജീവനത്തിന് ഹോട്ടൽ പണി വരെ ചെയ്തു. പിറ്റെ വർഷത്തെ ഹജ്ജ് നിർവ്വഹിച്ചാണ് മഹാനവർകൾ പിതാവിനടുക്കൽ തിരിച്ചെത്തിയത്. (ഹജ്ജ് യാത്രക്കിടെ ചേരമാൻ പെരുമാളിന്റെ ഖബ്ർ മഹാൻ സന്ദർശിച്ചിരുന്നു)

## പിതാവിന്റെ മരണം

ഹജ്ജ് കഴിഞ്ഞ് നാട്ടിൽ തിരിച്ചെത്തിയ മഹാനവർകളെ കാണാൻ നിരവധി പേർ വീട്ടിൽ തടിച്ചു കൂടി. ആരെന്ത് പറഞ്ഞാലും ഒരേ ഉത്തരം 'അൽ ഹംദുലില്ലാഹ്' ഉറക്കെയുള്ള ചിരി, അവ്യക്തമായ സംസാരം, ഇത് കണ്ട പിതാവ് മകന് വല്ല രോഗമായിരിക്കുമെന്ന് കരുതി പല ചികിത്സയും ചെയ്തു. പക്ഷെ ആത്മീയ ലോകത്ത് ഇതിനകം സ്ഥിര പ്രതിഷ്ഠ നേടിയ മഹാനുണ്ടോ ഭൗതികമായ ചികിത്സ ഫലിക്കുന്നു? ഈ അവസ്ഥയിലും പല ദർസിലും മഹാൻ പോയിരുന്നു. പല സ്ഥലങ്ങളിലും ദേശാടനം ചെയ്തു. ആ ഇടക്കാണ് പിതാവ് കണ്ടിയിൽ വീട്ടിൽ വെച്ച് വഫാതായി എന്ന് മഹാനവർകൾ മനസ്സിലാക്കുന്നത്, ഉടനെ വീട്ടിൽ തിരിച്ചെത്തി. ഒട്ടേറെ പേരെ ക്ഷണിച്ചു വരുത്തി പിതാവിന്റെ പരലോക ഗുണത്തിനായി പ്രാർത്ഥിച്ചു. എല്ലാവർക്കും വയറു നിറയെ ഭക്ഷണം വിളമ്പി. അരി ലഭിക്കാതിരുന്നതിനാൽ ഗോതമ്പ് ഭക്ഷണമായിരുന്നു കൊടുത്തത്. അന്ന് എളാമയും അവരുടെ മക്കളുമൊത്ത് കഴിച്ചു കൂട്ടുകയും സന്തോഷ പൂർവ്വം അവിടെ നിന്ന് യാത്ര പിരിയുകയും ചെയ്തു.

## വടകര തങ്ങൾ

വടകര തോട്ടോളി മഖാമിലായിരുന്നു അധിക നേരവും തങ്ങിയിരുന്നത്. ചിറക്കരപള്ളി വലിയ ജുമാമസ്ജിദിലും ഇടക്കിടെ താമസിക്കാറുണ്ട്. പകലിൽ പള്ളിയിൽ ഇബാദത്തിലായി കഴിഞ്ഞിരുന്ന തങ്ങൾ പാതിരാ സമയത്ത് കടപ്പുറത്തിറങ്ങി നടക്കും. പത്ത് വർഷത്തോളം വടകര, നാദാപുരം, വില്ല്യാപ്പള്ളി എന്നിവിടങ്ങളിൽ സഞ്ചരിച്ചതിനാലാണ് 'വടകര മു ഹമ്മദ് ഹാജി തങ്ങൾ' എന്ന പേര് ലഭിക്കുന്നത്.

## നീ എറിഞ്ഞു നടന്നോ?

വീട്ടിൽ നിന്നിറങ്ങി പിന്നെ ഏത് ദിക്കിലേക്കാണ് മഹാൻ പോയതെന്ന് ആർക്കും അറിയില്ല. അങ്ങനെയിരിക്കെയാണ് വടകര ടൗണിൽ അലസമായ രീതിയിൽ താടിയും മുടിയും നീട്ടി, വെറ്റില മുറുക്കിയ നിലയിൽ തങ്ങളെ കാണുന്നത്. ആരോടും ഒന്നും ചോദിച്ചിരുന്നില്ല. തനിക്ക് വിശ്വാസമുള്ളവരോട് ചോദിക്കുന്നതോ ഒരു ബീഡിയോ അര ഗ്ലാസ് ചായയോ മാത്രം. "പ്രാന്തൻ ഹാജിയാർ", "മമ്മദ് മുസ്‌ലിയാർ" ചിലർ തങ്ങളെ പരിഹസിച്ചു. ഒരിക്കലൊരാൾ തങ്ങളെ കല്ല് കൊണ്ടെറിഞ്ഞു. നീ എറിഞ്ഞ് നടന്നോ' തങ്ങളവനോട് പറഞ്ഞു. എറിഞ്ഞ ആൾക്ക് പിന്നീട് ഭ്രാന്ത് പിടിച്ചു. അയാൾ കല്ലെടുത്ത് എറിഞ്ഞു കൊണ്ടേയിരുന്നു. ഇതറിഞ്ഞ ജനങ്ങൾ ഭയപ്പെട്ടു. പരിഹസിച്ചവർ പോലും തെറ്റ് തിരുത്താൻ തയ്യാറായി... ഭ്രാന്ത് പിടിച്ചവന്റെ വീട്ടുകാർ, തങ്ങളെ തേടിപിടിച്ച് ചെയ്ത പാതകത്തിന് മാപ്പിരന്നു. മഹാൻ അൽപം നൂലെടുത്ത് മന്ത്രിച്ചു അവർക്ക് നൽകി. അത് കെട്ടിയ ഉടനെ തങ്ങളെ കല്ലെടുത്തെറിഞ്ഞ് ഭ്രാന്തായവന്റെ രോഗം മാറി.

## മകനെ പാമ്പ് കടിച്ചു

വടകരയിൽ കച്ചവടം നടത്തിയിരുന്ന കോയമ്പത്തൂർകാരനായ സേട്ടുവിന്റെ പീടികയിൽ ഒരിക്കൽ തങ്ങൾ കയറി, നിന്റെ മകനെ പാമ്പ് കടിച്ചിരിക്കുന്നുവെന്ന് പറഞ്ഞു. പച്ച നിറത്തിലുള്ള ഒരു കഷ്ണം തുണി വാങ്ങി ഉടനെ സ്ഥലം വിട്ടു. സേട്ട് വളരെ ദു:ഖിതനായി. എന്ത്? എന്റെ മകനെ പാമ്പ് കടിച്ചെന്നോ! അയാള് പറഞ്ഞത് സത്യമായിരിക്കുമോ! വ്യാകുല ചിത്തനായ സേട്ടുവിന് ഉടനെ ഫോൺ ലഭിച്ചു. "മകനെ പാമ്പ് കടിച്ചു. പലയിടത്തും കൊണ്ടു പോയി, പക്ഷെ എല്ലാവരും കയ്യൊഴി ഞ്ഞു ഇനി എന്ത് ചെയ്യണമെന്നറിയാതെ നിർക്കുമ്പോഴാണ് പച്ച നിറത്തിലുള്ള ഒരു കഷ്ണം തുണിയുമായി ഒരാളെത്തുന്നത്. അലസമായി വസ്ത്രധാരണം നടത്തിയിരുന്ന അയാൾ, തന്റെ കയ്യിലുണ്ടായിരുന്ന തുണി കഷ്ണത്തിൽ നിന്നും അൽപം ചീന്തിയെടുത്ത് പാമ്പ് കടിച്ച മുറിവിൽ വെച്ചു. തൽക്ഷണം മകന് സുഖപ്പെടുകയും ചെയ്തു. ഇത്രയും വിവരം

സേട്ടുവിനെ വീട്ടുകാർ വടകരയിൽ വിളിച്ചറിയിച്ചപ്പോൾ, സേട്ടു അവരുടെയടുക്കൽ ചെന്ന ആളെ കുറിച്ച് ചോദിച്ചറിഞ്ഞു. അൽപം മുമ്പ് തന്റെ കടയിൽ നിന്നും പച്ച നിറത്തിലുള്ള തുണി കഷ്ണം വാങ്ങി നിന്റെ മകനെ പാമ്പു കടിച്ചു എന്നുച്ചരിച്ച് പെട്ടെന്ന് നടന്നു മറഞ്ഞ ആൾ തന്നെ എന്ന് സേട്ടു മനസ്സിലാക്കി.

## ചോയിയുടെ വീട്ടിൽ

വീടുമായി അകന്നു കഴിഞ്ഞിരുന്ന തങ്ങളെ വീട്ടുകാർ പലപ്പോഴും സ്വന്തം വീട്ടിലേക്ക് ക്ഷണിക്കാറുണ്ടെങ്കിലും 'അടുത്ത് വരും' എന്ന് അവരോട് പറയും. എന്നാൽ ചെറുവണ്ണൂർ കക്കറമുക്ക് പള്ളിയിലെ പിതാവിന്റെ ഖബറും മാതാവിന്റെ ഖബറും സന്ദ ർശിക്കാൻ അദ്ദേഹം വരാറുണ്ടായിരുന്നു. പക്ഷെ, വീട്ടുകാരോ നാട്ടുകാരോ ഈ യാത്ര അറിയാറുണ്ടായിരുന്നില്ല. പലയിടത്തും ചുറ്റി കറങ്ങിയിരുന്ന സന്ദർഭം, കോട്ടക്കലുള്ള 'തിയ്യ' സമുദായത്തിൽ പെട്ട 'ചോയി' എന്ന ഒരാളുടെ വീട്ടിലും മഹാൻ തങ്ങാറുണ്ടായിരുന്നു. ചോയി ചെറുവണ്ണൂരിലെ നിത്യ സന്ദർശകനും തങ്ങളുടെ മുഹിബ്ബുമായിരുന്നു.

ഒരു മുസ്ഹഫ്, മുസല്ല, നിസ്കരിക്കാനുള്ള സ്ഥലം, ഇതെല്ലാം തങ്ങൾക്കായി ചോയി തന്റെ വീട്ടിൽ പ്രത്യേകം തയ്യാർ ചെയ്തിരുന്നു. തന്റെ പ്രശസ്തിയും പേരും നാടു നീളെ അറിഞ്ഞു കൊണ്ടിരുന്നു. പലരും പലയാവശ്യത്തിനു വേണ്ടി അവിടുത്തെ സമീപിച്ചു. നിരവധി സാധനങ്ങൾ അവിടുത്തേക്ക് കൊടുത്തുവിട്ടു. ധാരാളം പണം ലഭിച്ചു. പക്ഷെ, അതിൽ നിന്നൊന്നും മഹാൻ എടുത്തിരുന്നില്ല. എല്ലാം കൂടി നിൽക്കുന്ന പാവപ്പെട്ടവർക്ക് ഓഹരി വെക്കുകയായിരുന്നു പതിവ്. ഇത് കണ്ട് മഹാൻ ചിരിക്കുക മാത്രം ചെയ്തു.

## മൗലിദ് ഉഷാർ കറിയില്ലാത്ത സദ്യ

നാദാപുരത്തെ ഒരു മൗലിദ് സദസ്സ്, ബഹു വടകര മുഹമ്മദ് ഹാജി തങ്ങൾ പ്രസ്തുത പരിപാടിയിൽ മുഖ്യാതിഥിയായുണ്ട്. മൗലിദ് സദസ്സ് പുണ്യ റസൂലിന്റെ അപദാന പ്രകീർത്തനങ്ങളാൽ മുഖരിതമായിരിക്കുകയാണ്. പെട്ടെന്ന് സദസ്സിനോട് മുഹമ്മദ് ഹാജി പറഞ്ഞു. "മൗലിദ് ഉഷാർ കറിയില്ലാത്ത സദ്യ" സദസ്യർക്ക് ഒന്നും പിടികിട്ടിയില്ല. മൗലിദ് സദസ്സിനെ നോക്കി തങ്ങളിത് പറയാനെന്താണ് കാരണം, പലരും മനസ്സിൽ സംശയം കോരിയിട്ടു.

മൗലിദ് അവസാനിച്ചു. ഭക്ഷണം വിളമ്പാനുള്ള തിരക്കിലാണ് എല്ലാവരും, വടകര തങ്ങൾ സദസ്സിൽ നിന്നെഴുന്നേറ്റ് നേരെ ഭക്ഷണം പാകം ചെയ്യുന്ന സ്ഥലത്തെത്തി. കറിച്ചെമ്പിൽ നിന്നും ചത്ത പാമ്പിനെ പുറത്തെടുത്ത് കാണിച്ചു. കണ്ടു നിന്നവർക്ക് അത്ഭുതം, അതിലേറെ സ്വ ജീവൻ രക്ഷപ്പെട്ടതിലുള്ള ആശ്വാസം, പാകം ചെയ്തു വെച്ചിരുന്ന കറിയിൽ പാമ്പ് വീണ കാര്യം ആരും അറിഞ്ഞി

രുന്നില്ല. മരത്തിലൂടെ ഇഴഞ്ഞു വന്ന പാമ്പ് കറി ചെമ്പിലേക്ക് വീഴുന്നത് തങ്ങൾ മൗലിദ് സദസ്സിലിരുന്ന് കണ്ടു. ഈ അവസരത്തിലാണ് മഹാൻ പറയുന്നത് "മൗലിദ് ഉഷാർ കറിയില്ലാത്ത സദ്യ"

## ചായ കെ.പിക്ക്

അൻവരിയ്യയിൽ പഠിച്ചിരുന്ന കാലം പ്രശസ്ത സൂഫിവര്യനും വലിയ്യും അൻവരിയ്യ അറബിക് കോളേജിന്റെ ശക്തി സ്രോതസ്സുമായിരുന്ന മർഹും ബീരാൻ ഔലിയയുടെ മഖ്ബറ ഉദ്ഘാടനത്തിന് അൻവരിയ്യ ഉസ്താദുമാരേയും വിദ്യാർത്ഥികളെയും പ്രത്യേകം ക്ഷണിച്ചിരുന്നു. സംഘാടകർ കൊടുത്തു വിട്ട വാഹനത്തിൽ വന്ദ്യരായ കെ.പി. അടക്കമുള്ള ഉസ്താദുമാരൊന്നിച്ച് ഞങ്ങൾ അമ്പം കുന്നിലെത്തി. മർഹും വടകര മുഹമ്മദ് ഹാജി അവർകളാണ് ഉദ്ഘാടകൻ. പ്രസ്തുത പരിപാടിക്ക് ശൈഖുനാ കുണ്ടൂരടക്കമുള്ള സൂഫി വര്യരും പണ്ഡിത ശ്രേഷ്ഠൻമാരും ക്ഷണിതാക്കളായി എത്തിയിട്ടുണ്ട്.

മഖ്ബറ ഉദ്ഘാടനത്തിന് മുമ്പ് ബഹു വടകരയും കുണ്ടൂരുമൊത്ത് ഞങ്ങൾ ചായ കുടിക്കുകയാണ്. മുഹമ്മദ് ഹാജി തങ്ങൾ അൽപം ചായ കുടിച്ച് ഗ്ലാസ് കയ്യിൽ പിടിച്ചു തന്റെ ചുറ്റും കണ്ണോടിച്ചു കൊണ്ടിരുന്നു. ഞങ്ങളാ രംഗം ആകാംക്ഷയോടെ നോക്കി നിന്നു. 'ആ ചായ ആർക്ക് ലഭിക്കും' 'എനിക്ക് ലഭിച്ചെങ്കിൽ' കൂടി നിന്നവർ ഓരോരുത്തരുടെയും ആഗ്രഹമതായിരുന്നു. ചിലരാവട്ടെ പരിസരം മറന്ന്ചായ ഗ്ലാസിനു കൈ നീട്ടി. പക്ഷെ വടകര ആർക്കും കൊടുത്തില്ല. ഈ രംഗം നോക്കി വന്ദ്യരായ കെ.പി. മുഹമ്മദ് മുസ്‌ലിയാർ തങ്ങളടുത്ത് തന്നെ ഇരുന്നിരുന്നു. കെ.പി. യെ നിറഞ്ഞ മനസ്സോടെ തങ്ങളൊന്നു നോക്കി. പിന്നീട് ചായ ഉസ്താദിനു നേരെ നീട്ടി. ഞങ്ങൾ കൊതിച്ച ചായ ഒടുവിൽ കെ.പി.ക്ക് ലഭിച്ചു. ആ വിശുദ്ധ സദസ്സിൽ നിന്ന് ചായ ഉസ്താദിന് ലഭിച്ചതിൽ ഞാനേറെ സന്തോഷിച്ചു. കെ.പി.ക്ക് നൽകാനായിരിക്കണം മർഹും വടകര ചുറ്റും കണ്ണോടിച്ചത്. ഒട്ടേറെ പണ്ഡിതന്മാർക്കിടയിൽ നിന്നും കെ.പി.യെ തന്നെ മഹാൻ തെരഞ്ഞെടുത്തതിലെ രഹസ്യം ഇന്നും രഹസ്യമായി തന്നെ എൻ മനസ്സിൽ കിടക്കുന്നു. രംഗമാവട്ടെ മായാതെ മറയാതെ നില നിൽക്കുന്നു.

ആത്മീയ വിഹായസ്സിലെ നിസ്തുല വ്യക്തിത്വം. വടകര മുഹമ്മദ് ഹാജി തങ്ങൾ വിട പറഞ്ഞു. വിതുമ്പുന്ന ഹൃദയങ്ങളോടെ പതിനായിരങ്ങൾ ആ മഹാനുഭാവന് വിട നേർന്നു. സ്വർഗ്ഗീയാനന്ദത്തിലേക്കുള്ള പ്രയാണം. അതിരുകളും വിലക്കുകളുമില്ലാത്ത ലോകത്തേക്കുള്ള യാത്ര. ആത്മീയാരാമത്തിൽ ആനന്ദത്തോടെ അവിടുന്ന് ഇന്നും ജീവിക്കുന്നു. കൺമറഞ്ഞത് ആ ശരീരം മാത്രം. ആത്മാവ് ഇന്നും നമ്മോടൊത്തുണ്ട്. പരിഹാരമായി, സ്വാന്തനമായി, എല്ലാറ്റിനും അത്താണിയായി, ആ വിയോഗം നൊമ്പരമാണെങ്കിലും അവിടുന്ന് പകർന്ന് നൽകിയ അറിവുകൾ നറുതേനാണ്, ഓർക്കും തോറും മാധുര്യം സമ്മാനിക്കുന്ന അനർഘ സംഭവങ്ങൾ, പറഞ്ഞാലും മതി തീരാത്ത അനുഭവങ്ങൾ, സ്വ ജീവിതത്തിലൂടെ അല്ലാഹുവിന്റെ അമരത്വം ലോകത്തിന് ബോധ്യപ്പെടുത്തി കൊടുത്ത മഹാൻ, സാന്നിധ്യത്തേക്കാളുപരി അസാന്നിധ്യം. മഹാൻമാർ അനശ്വരരായിതീരുന്നത് ഇവിടെയാണ്. അനശ്വരതയാണല്ലോ ആത്മീയതയുടെ കാതൽ, ശാശ്വത സത്യമാണത്. പിടിച്ചിരുത്താനും പറിച്ചു മാറ്റാനും കഴിയാത്ത പരമ സത്യം. മരണം അതിലേക്കുള്ള ഒരു കവാടം മാത്രം, ആത്മീയതയുടെ ആ അനശ്വര കവാടത്തിലാണിന്ന് വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ. ആ കവാടത്തിനു മുന്നിൽ നിന്ന്, ആ അനശ്വരയശസ്സി പിന്നിട്ട വഴിത്താരയിലേക്ക് നമുക്ക് കണ്ണോടിക്കാം, തേജോമയമായ ആ ധന്യ ജീവിതത്തിലെ ഏതാനും സുവർണ്ണാനുഭവങ്ങൾ പരതാം. മഹിത സ്മരണകൾ അയവിറക്കാം.



# ധന്യമായ ജീവിതം

വിശുദ്ധ ഖുർആനിൽ അല്ലാഹു പഠിപ്പിക്കുന്നു. "അറിയുക നിസ്സംശയം അല്ലാഹുവിന്റെ ഔലിയാഇന് ഭയമോ ദുഃഖമോ ഇല്ല. അവർ പൂർണ വിശ്വാസികളും മുത്തഖീങ്ങളുമത്രെ."

അടിമകളായ മനുഷ്യർ എല്ലാവരും ഒരു പോലെയല്ല. റുസുല്, അമ്പിയാഅ്, ഔലിയാഅ് എന്നിങ്ങനെ വിവിധ വകുപ്പുകളുണ്ട്. ഔലിയാഇൽ നുജബാഅ്, നുഖബാഅ്, ബുദലാഅ്, ഗൗസ്, ഖുതുബ് എന്നിങ്ങനെ വിവിധ സ്ഥാനമുള്ളവർ ഉണ്ട്. എല്ലാവരും അല്ലാഹുവിൽ വിശ്വസിച്ചവരും മുത്തഖീങ്ങളുമാണ്. നുബുവ്വത്ത്, രിസാലത്ത്, വിലായത്ത് എന്നിവ അല്ലാഹു അവന്റെ അടിമകളിൽ ചിലർക്ക് ഔദാര്യമായി നൽകുന്നതാണ്. സാങ്കേതിക അർത്ഥ പ്രകാരമുള്ള ഈ സ്ഥാനം ഇബാദത്ത് ചെയ്യുന്നവർക്കെല്ലാം ലഭിച്ച് കൊള്ളണമെന്നില്ല. അല്ലാഹു തെരഞ്ഞെടുത്ത ചിലർക്ക് മാത്രം ഔദാര്യമായി നൽകുന്നതാണ്. എന്നാൽ വിലായത്ത് എന്ന പദവി ലഭിച്ച എല്ലാവരും അല്ലാഹുവിനെ ഭയപ്പെടുന്നവരും അവന് ഇബാദത്ത് കൂടുതൽ നിർവ്വഹിക്കുന്നവരുമാണ്. കറാമത്തുകളായി അസാധാരണ സംഭവങ്ങൾ അവരിൽ നിന്ന് പ്രത്യക്ഷപ്പെടും. കറാമത്ത് പ്രത്യക്ഷപ്പെടൽ വലിയ്യാവാനുള്ള നിബന്ധനയല്ല. അല്ലാഹുവിന്റെ കൽപ്പനകളും നിരോധാജ്ഞകളും പരിപൂർണമായി അനുസരിക്കാനും അതനുസരിച്ച് പ്രവർത്തിക്കാനും സാധിക്കുന്നത് കറാമത്തിന്റെ ഒരു ഇനമാണ്. അത് എല്ലാ വലിയ്യിനും ഉണ്ടാകും.

വിലായത്ത് ലഭിച്ചത് കൊണ്ട് ഹറാം ഹലാലാവുകയോ ഹലാൽ ഹമാറാകുകയോ ഇല്ല. ഒരു കാര്യം ഹലാലാക്കാനും ഹറാമാക്കാനുമുള്ള അധികാരം അല്ലാഹുവിന് മാത്രമാണ്, മറ്റാർക്കും പാടില്ല. പക്ഷെ, ചിലർ ഹറാമാണെന്ന് ധരിക്കാൻ സാധ്യതയുള്ള കാര്യം കറാമത്ത് ളാഹിറാക്കാൻ വേണ്ടി ഔലിയാക്കളിൽ നിന്ന് സംഭവിക്കാം. സുപ്രസിദ്ധ സ്വഹാബിയായ ഖാലിദുബ്നുൽ വലീദ് (റ)നെ ഒരാൾ സമീപിച്ചു. അദ്ദേഹത്തിന്റെ കയ്യിൽ വിഷം നിറച്ച കുപ്പിയുണ്ടായിരുന്നു. ഇത് നീ കുടിച്ചു അപകടമില്ലാതെ

കണ്ടാൽ ഇസ്‌ലാം മതം സ്വീകരിക്കാം എന്ന് പറഞ്ഞു. ഖാലിദ് (റ) ബിസ്മില്ലാഹില്ലദീ ലാ യളുർറു... എന്ന ദിക്റ് അവസാനം വരെ പറഞ്ഞു ആ വിഷം കുടിച്ചു. അദ്ദേഹത്തിന് ഒരു ബുദ്ധിമുട്ടും സംഭവിച്ചില്ല. സാധാരണഗതിയിൽ കുടിക്കുന്നവൻ മരണപ്പെട്ടുപോകുന്ന വിഷമായിരുന്നു അത്. പക്ഷെ, അദ്ദേഹത്തിന് യാതൊരു വിഷമവും സംഭവിക്കില്ലെന്ന് ഉറപ്പുള്ളതിനാലും കറാമത്ത് പ്രത്യക്ഷപ്പെടുത്തി ഇസ്‌ലാമിലേക്ക് ആകർഷിക്കണമെന്ന ഉദ്ദേശമുള്ളതിനാലും അദ്ദേഹത്തിന് അത് കുടിക്കൽ ഹറാമായില്ല. അദ്ദേഹത്തിന്റെ ദൃഷ്ട്യാ അത് വിഷവും അല്ല. ഇങ്ങനെ ഔലിയാക്കളിൽ നിന്ന് നിരവധി കറാമത്തുകൾ യഥേഷ്ടം പ്രത്യക്ഷപ്പെടുന്നതാണ്. പരിശുദ്ധ ദീനിന്റെ വളർച്ചക്കും കാവലിനും വേണ്ടി അല്ലാഹു അവരിൽ നിന്ന് കറാമത്തുകൾ പ്രത്യക്ഷപ്പെടുത്തുന്നു. മഹാന്മാരായ ഔലിയാക്കൾ എക്കാലവും ഭൂലോകത്ത് നിലനിന്നു വരുന്നു. അവർ ലോകത്തിന്റെ നിലനിൽപ്പിന്ന് തന്നെ അനിവാര്യമാണ്. അടുത്ത കാലത്തായി നമ്മുടെ കേരളത്തിൽ അറിയപ്പെട്ട ഔലിയാക്കളിൽ ഒരാളായിരുന്നു മർഹും വലിയുല്ലാഹി മുഹമ്മദ് ഹാജി (ന.മ) അദ്ദേഹത്തിന്റെ വിയോഗ വാർത്ത ഒരു ഞെട്ടലോടെയാണ് ഞാൻ കേട്ടത്.

1956 മുതൽ മഹാനവർകളുമായി എനിക്ക് ബന്ധമുണ്ട്. അക്കാലത്ത് ഒരു മസ്താനായുള്ള ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്. തുടർന്ന് മരണം വരെ ഞങ്ങൾക്കിടയിൽ അഭേദ്യമായൊരു സൗഹൃദം നിലനിന്നിരുന്നു. ഞാൻ പ്രസിഡന്റായി പ്രവർത്തിക്കുന്ന മർകസുസ്സഖാഫത്തിസ്സുന്നിയ്യയുടെ ഉത്ഭവം മുതൽ മഹാനവർകളുടെ സജീവ പിന്തുണയും സഹകരണവും ഉണ്ടായിരുന്നു. സ്ഥാപനത്തിന് ഇന്ന് നേടാൻ കഴിഞ്ഞ സർവ്വ പുരോഗതിക്കും മഹാനവർകളുടെ പ്രാർത്ഥനയുടെ പിൻബലമുണ്ടെന്നത് ഒരു വസ്തുതയാണ്.

മർകസിന്റെയും സുന്നി പ്രവർത്തനത്തിന്റെയും മുന്നോട്ടുള്ള പ്രയാണത്തിനിടെ കടന്ന് വന്ന പ്രതിസന്ധിഘട്ടങ്ങളിലൊക്കെയും മനോ ധൈര്യവും പ്രചോദനവും നൽകി ഞങ്ങളെ കർമ നിരതരാക്കിയത് അവിടുത്തെ ഉപദേശങ്ങളായിരുന്നു. മർകസുസ്സഖാഫത്തി സുന്നിയ്യയുടെ മുഖ്യ രക്ഷാധികാരി എന്ന നിലക്ക് അദ്ദേഹവുമായി ഞാനും കാന്തപുരവും നിരന്തരം ബന്ധപ്പെടാറുണ്ട്. ഭീമമായ ഒരു പദ്ധതിയുമായി പ്രവർത്തിക്കുമ്പോൾ ഞങ്ങൾക്ക് അത്താണിയും ആശയുമായി വർത്തിച്ച മഹാനുഭാവന്റെ വിയോഗം മർകസിനും സുന്നി പ്രസ്ഥാനത്തിനും കനത്ത നഷ്ടം തന്നെയാണ്.

**സയ്യിദ് അബ്ദുൽ ഖാദിർ അഹ്ദൽ അവേലം**

# തണലും തുണയും

ആത്മീയ രംഗത്തെ ഒരു ജ്യോതിർ ഗോളം കൂടി അപ്രത്യക്ഷമായി. ത്യാഗ നിർഭരമായ ജീവിതം കൊണ്ട് ലോകത്തിന് വെളിച്ചം നൽകിയ മഹത് വ്യക്തികളെല്ലാം യാത്ര പറഞ്ഞ് പോകുന്നു. നമുക്കൊക്കെ താങ്ങും തണലുമായിരുന്ന വടകര മുഹമ്മദ് ഹാജി തങ്ങൾ കഴിഞ്ഞ റബീഉൽ അവ്വൽ 28 അസ്തമിച്ച രാത്രി (1998 ജൂലൈ 23) നമ്മെ വിട്ട് പിരിഞ്ഞു. (ഇന്നാ...)

നാൽപതിലേറെ വർഷക്കാലം നമ്മുടെ സമ്മേളനങ്ങളിലും ഉദ്ഘാടന ചടങ്ങുകളിലും മറ്റ് പരിപാടികളിലുമൊക്കെ ഒരാത്മീയ ചൈതന്യമായി തങ്ങൾ പ്രത്യക്ഷപ്പെട്ടിരുന്നു. 'സമസ്ത' സംഘടനകളിലൊന്നും അംഗമല്ലാതിരുന്നിട്ടും അതിന്റെയെല്ലാം പുരോഗതിയിൽ ഒരു അദൃശ്യ ശക്തിയായി മഹാൻ വർത്തിച്ചിരുന്നു. സമസ്തയിലെ ദൗർഭാഗ്യകരമായ ഭിന്നിപ്പിന്റെ സമയത്ത് തെറ്റിദ്ധാരണയുടെ പേരിൽ സമസ്ത നേതാക്കൾക്കും പ്രവർത്തകർക്കുമെതിരെ ശത്രുക്കൾ ക്രൂരമായ മർദ്ധനങ്ങളും ആക്ഷേപങ്ങളും അഴിച്ചു വിട്ടപ്പോൾ മടവൂർ ശൈഖിന്റെയും വടകര തങ്ങളുടെയും പിന്തുണയാണ് നമുക്ക് ശക്തി പകർന്നു തന്നത് എന്നത് പ്രസ്താവ്യമാണ്.

അല്ലാഹുവിന്റെ ഔലിയാക്കൾ പല വിധത്തിലുണ്ട്. ചിലരെ അല്ലാഹു ചെറുപ്പത്തിൽ തന്നെ ഇഷ്ടദാസരായി സംരക്ഷിക്കുന്നു. കഠിനമായ തപസ്യയിലൂടെ ആത്മീയോന്നതി കരസ്ഥമാക്കുന്നു ചിലർ. ഭൗതിക മേഖലകളിൽ സജീവമായി ചിലർ ഇടപെടുമ്പോൾ മറ്റ് ചിലർ പൂർണമായും അല്ലാഹുവിൽ ലയിച്ച് ഭൗതികതയോട് വിടപറഞ്ഞ് ഒറ്റപ്പെട്ട ജീവിതം നയിക്കുന്നു. മുഹമ്മദ് ഹാജി തങ്ങൾ പഠന സമയത്ത് തന്നെ ആത്മീയതയുമായി കൂടുതൽ ബന്ധം സ്ഥാപിക്കുകയും ആരാധനയിൽ അധികമായി കഴിഞ്ഞു കൂടുകയും ചെയ്തിരുന്നതായി അനുഭവസ്ഥർ പറയുന്നു. വിവിധ ദർസുകളിൽ നിന്ന് പഠനം പൂർത്തിയാക്കി പഠന മേഖലയിലേക്ക് തിരിയാതെ ആത്മീയജ്ഞാനം കൂടുതൽ കൂടുതൽ നേടാനുള്ള വഴിയന്വേ

ഷിച്ചു പോവുകയാണ് മഹാനവർക ൾ ചെയ്തത്. വിവിധ സ്ഥലങ്ങളിൽ ചുറ്റി സഞ്ചരിച്ചു. ഭക്ഷണത്തിലോ ശരീരത്തിന്റെ കാര്യത്തിലോ ശ്രദ്ധയി ല്ലാത്ത ഒരു പ്രത്യേക അവസ്ഥയിലാ യിരുന്നു ഈ സമയത്ത്. കേരളത്തി ന്റെ വിവിധ ഭാഗങ്ങളിൽ നടക്കുന്ന ദിക്റ് സ്വലാത്ത് മജ്‌ലിസുകൾക്ക് മ ഹാൻ നേതൃത്വം നൽകി. ഇത്തരം സദസ്സുകളിലേക്ക് പൊതു ജനങ്ങളു ടെ പ്രവാഹം വർദ്ധിച്ചത് പലപ്പോഴും തങ്ങളെ പോലുള്ളവരുടെ സാന്നി ദ്ധ്യം മൂലമായിരുന്നു.

മക്കയിലും മദീനയിലുമായി നാളു കളോളം തങ്ങൾ കഴിച്ചു കൂട്ടി. കപ്പ ൽ മാർഗ്ഗം ഹജ്ജിന് പോയിക്കൊണ്ടി രുന്ന സമയത്ത് ധാരാളം തവണ അ ദ്ദേഹം ഹജ്ജിന് പോയിട്ടുണ്ട്. പല പ്പോഴും ഏതെങ്കിലും സ്നേഹിതന്മാ ർ കൂട്ടി പോകുന്നതായിരിക്കും. ഈ യാത്രകളിലെല്ലാം ധാരാളം മുഹിബ്ബീ ങ്ങൾ മഹാനുമായി ബന്ധപ്പെടുക യും അനുഗ്രഹം വാങ്ങിക്കുകയും ചെയ്യുമായിരുന്നു. നാട്ടിലായിരിക്കു മ്പോഴും വീട്ടിൽ ഒതുങ്ങിയിരിക്കുന്ന സ്വഭാവമില്ല. അടുത്ത അനുയായി കളിലാരെയെങ്കിലും വീട്ടിൽ ദിവസ ങ്ങളോളം താമസിപ്പിക്കുമായിരുന്നു. തങ്ങൾ എവിടെയുണ്ടെന്നറിഞ്ഞാ ലും ആളുകൾ അങ്ങോട്ടൊഴുകുക പതിവായിരുന്നു. പലരും പലവിധ രോഗങ്ങൾ മാറുന്നതിനും ഉദ്ദേശ പൂർ ത്തീകരണത്തിനും മറ്റുമായിരുന്നു മഹാനെ സന്ദർശിച്ചത്. ചിലപ്പോൾ അവർക്ക് വേണ്ടി ദുആ ഇരക്കുകയും ചിലരോട് പ്രശ്ന പരിഹാരത്തിനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിച്ച് കൊടുക്കുക യും ചെയ്തു. പണ്ഡിതർ മുതൽ സാ ധാരണക്കാർ വരെ ആർക്കും മഹാ നെ കാണാൻ തടസ്സമൊന്നുമുണ്ടായി രുന്നില്ല. ആളുകളുമായി ഇത്രമാത്രം അടുത്തിടപഴകുന്നവർ അപൂർവ്വമാ യിരിക്കും.

വ്യക്തിപരമായും സംഘടനാപര മായും പല സമയങ്ങളിലും തങ്ങളു മായി ബന്ധപ്പെട്ടിട്ടുണ്ടെങ്കിലും കൂടു തലും സഅദിയ്യ: യുടെ ആവശ്യത്തി നാണ് മഹാനവർകളുടെ സഹായം ഏറെ തേടിയിട്ടുള്ളത്.

ഉത്തര കേരളത്തിൽ വളർന്ന് പ ന്തലിച്ച ജാമിഅ: സഅദിയ്യ: അറബി യ്യ: യുടെ വളർച്ചയിലെല്ലാം മഹാന്റെ പ്രാർത്ഥനയും ഉപദേശവും ഉണ്ടായി രുന്നതായി അനുസ്മരിക്കട്ടെ. കേര ളത്തിൽ ഇത്രയേറെ എതിർപ്പുകൾ നേരിടേണ്ടി വന്ന ഒരു സ്ഥാപനവും വേറെ ഉണ്ടാകില്ലെന്നത് ഒരു യാഥാർ ത്ഥ്യമാണല്ലോ. 27 വർഷങ്ങൾ സ്ഥാ പനം പിന്നിട്ടത് ശക്തമായ പ്രതിസ ന്ധികളിലൂടെയായിരുന്നുവല്ലോ. മു മ്പ് പല സ്ഥലങ്ങളിൽ സൂചിപ്പിച്ചിരു ന്നത് കൊണ്ട് തന്നെ അതിവിടെ കൂ ടുതലായി പറയുന്നില്ല. സമസ്തയി ലെ ഭിന്നതയോടെ സഅദിയ്യ:ക്കെതി രെയുള്ള എതിർപ്പുകൾക്ക് ശക്തി കൂടുകയായിരുന്നു. സ്ഥാപനം വളർ ച്ചയിലേക്ക് കുതിച്ച് കൊണ്ടിരുന്ന ഒരു സമയത്ത് അതിന്റെ സാമ്പത്തി ക ശ്രോതസ്സുകൾ വരെ തടയാൻ എ തിർ വിഭാഗം ശ്രമം നടത്തിയപ്പോൾ

വേദനയോടെ വടകര തങ്ങളെ സമീപിച്ചഞാൻ സത്യത്തിന്റെ മാർഗ്ഗത്തിൽ ശക്തമായി മുന്നേറാൻ ഉപദേശിക്കുകയും പ്രാർത്ഥന നടത്തുകയും ചെയ്യുകയായിരുന്നു. കഴിഞ്ഞ സമ്മേളനത്തിലൊഴികെ മറ്റ് സമ്മേളനങ്ങളിലെല്ലാം തങ്ങൾ പങ്കെടുത്ത് പ്രാർത്ഥന നടത്തുകയും സനദ് ദാനം നടത്തുകയും ചെയ്തിട്ടുണ്ട്. വളരെ വാശിയോടെ സഅദിയ്യ: ക്കെതിരെ കൊടുത്തിരുന്ന കേസ്, അത് കൊടുത്തവർ തന്നെ പിൻവലിച്ചതിന് പിന്നിലും മഹാന്റെ പ്രാർത്ഥനയായിരുന്നുവെന്ന് ഈയുള്ളവൻ കരുതുന്നു.

ഇന്ന് തൃക്കരിപ്പൂരിൽ അതിവേഗം വളർന്ന് കൊണ്ടിരിക്കുന്ന മുജമ്മഉൽ ഇസ്ലാമിയ്യ:യുടെ തുടക്കം മുതൽ ഇന്ന് വരെ മഹാന്റെ ഉപദേശ നിർദ്ദേശങ്ങളോടെയാണ് മുന്നോട്ട് പോയത്. 90ൽ നടന്ന സഅദിയ്യ സമ്മേളനത്തിൽ പങ്കെടുക്കാൻ വേണ്ടി തങ്ങൾ വന്നപ്പോൾ തൃക്കരിപ്പൂരിൽ ഒരു ദീനീ സ്ഥാപനം തുടങ്ങാനുള്ള ആഗ്രഹം പറഞ്ഞപ്പോൾ, എന്നാൽ സമ്മേളനം കഴിഞ്ഞ് പോകുമ്പോൾ തറക്കല്ലിടാമെന്ന് അറിയിക്കുകയും ഒരൊറ്റ ദിവസം കൊണ്ട് ചടങ്ങ് നടക്കുകയുമാണുണ്ടായത്. പിന്നീട് ആ സ്ഥാപനത്തിന് തിരിഞ്ഞു നോക്കേണ്ടി വന്നിട്ടില്ല.

നമ്മുടെ പ്രവർത്തനങ്ങൾക്ക് ഏറെ പ്രതിസന്ധി നേരിട്ടിരുന്ന തൃക്കരിപ്പൂർ പോലുള്ള ഒരു പ്രദേശത്ത്, നാട്ടുകാരുടെയൊക്കെ സ്നേഹാദരങ്ങൾ ഏറ്റ് വാങ്ങി അനാഥ അഗതി മന്ദിരം, മദ്രസ, ഇംഗ്ലീഷ് മീഡിയം സ്കൂൾ, ദർസ് തുടങ്ങിയ സ്ഥാപനങ്ങളുമായി മുജമ്മഉൽ ഇസ്ലാമി വളർന്ന് വരുന്നത് മഹാന്റെ പ്രാർത്ഥനയുടെ ഫലമായി ഞങ്ങൾ കാണുന്നു.

മർകസുസ്സഖാഫത്തിസ്സുന്നിയ്യയുടെ മുഖ്യ ഉപദേഷ്ടാവെന്ന നിലയിൽ മഹാന്റെ സേവനങ്ങൾ ആ സ്ഥാപനത്തിന് താങ്ങും തണലുമായിരുന്നിട്ടുണ്ട്. വിനീതൻ രചിച്ച ഇസ്ലാമിക ചിന്ത, സത്യവും മിഥ്യയും എന്ന ഗ്രന്ഥം പ്രകാശനം നടന്നതിന് ഏതാനും ദിവസങ്ങൾക്ക് ശേഷം മഹാനെ കാണാൻ ചെന്നിരുന്നു. എന്നെ കണ്ടയുടനെ ചോദിച്ചത് "എങ്ങനെ പുസ്തക പ്രസാധനമൊക്കെ ഉഷാറായി പോകുന്നില്ലേ" എന്നാണ്. ഇത്തരം കാര്യങ്ങളിലൊന്നും ശ്രദ്ധിക്കാതിരുന്ന മഹാനിൽ നിന്ന് സാന്ദർഭികമായ ഈ ചോദ്യം എന്നെ അത്ഭുതപ്പെടുത്തിയിരുന്നു. അല്ലാഹു അവന്റെ ഇഷ്ടദാസർക്ക് അദൃശ്യ കാര്യങ്ങൾ അറിയിച്ചു കൊടുക്കുന്നു.

മഹാന്റെ ജീവിതവുമായി ബന്ധപ്പെട്ട ഒരുപാട് അത്ഭുത സംഭവങ്ങൾ അനുഭവസ്ഥർക്ക് വിവരിക്കാനുണ്ട്. നടക്കാവ് അബൂബക്കർ ഹാജിയെ പോലുള്ളവർ അത്തരം പല സംഭവങ്ങൾക്കും സാക്ഷിയായവരാണ്.

1956ലെ ഹജ്ജ് വേളയിലായിരുന്നു ഞങ്ങൾ അടുത്ത് ബന്ധപ്പെട്ടത്. പ്രസ്തുത ഹജ്ജ് സമയത്തും മറ്റും മജ്ദൂബിന്റെ അവസ്ഥയായിരുന്നു മഹാനവർക്കുണ്ടായിരുന്നത്. ശരി

യായ ഒരു താമസ സ്ഥലം ആർക്കും നിശ്ചയമുണ്ടായിരുന്നില്ല. മൂപ്പർ പോകുന്നതിന്റെ പി ന്നാ ലെ ഖാദി മുകൾ തുടരും. സമീപിക്കുന്നവരോട് അവ്യക്തമായ എന്തെങ്കിലും പറയും. അതായിരുന്നു അവസ്ഥ. ഈ അവ സ്ഥയിലാണ് മദ്രസത്തുൽ മലബാരി യ്യയിൽ താ മസിക്കുന്ന ഞങ്ങളുടെ അടുത്ത് പെട്ടെന്ന് കയറി വന്ന് 'വ ത്തക്ക വേണം' എന്ന് പറഞ്ഞു പേരാ മ്പ്രക്കാരനെ തീറ്റിച്ചത്.

മദ്രസത്തുൽ മലബാരിയ്യയിൽ തൃക്കരിപ്പൂർകാരായ ഞങ്ങൾ അഞ്ചു യുവാക്കളും പേരാമ്പ്രയുടെ പരിസ രത്തുള്ള മൂന്ന് പേരും പരപ്പനങ്ങാ ടിക്കാരായ ഇരുപത്തി രണ്ടു പേരുമാ യിരുന്നു താമസിച്ചിരുന്നത്. അബോ ധാവസ്ഥ എന്ന് ധരിക്കപ്പെടുന്ന അവ സ്ഥയിൽ തന്നെ സ്നേഹിക്കുന്ന ആ ളുകളുടെ വിഷമം കണ്ടറിഞ്ഞു വിശ പ്പടക്കാൻ സഹായിച്ചതായിരുന്നു ഞ ങ്ങളെല്ലാം അത്ഭുതത്തോടെ വീക്ഷി ച്ചത്. അദ്ദേഹത്തിന്റെ കൂട്ടുകാരായ രണ്ടു പേരും യാത്രയിലെ സഹജമാ യ അസ്വാര സ്യം കാരണമായി അന്ന് സാധാരണ നിലക്ക് ഭക്ഷണം പാകം ചെയ്യാതെ സ്ഥലം വിട്ടതായിരുന്നു പ്രസ്തുത വൃദ്ധൻ വിഷമിക്കാൻ കാ രണമായത്. പ്രസ്തുത അനുഭവ ത്തിന്റെ അടിസ്ഥാനത്തിൽ പിന്നീടു മരണം വരെ ഞങ്ങളുടെ ബന്ധം സുദൃഢമായിരുന്നു. എം.എ. ഖാദർ മുസ്ലിയാർ എന്ന പുഞ്ചിരിയോടെ യുള്ള ആ സംബോധനവും ബന്ധ പ്പെട്ടവരെ കാണുമ്പോൾ അന്വേഷ ണവും ഭൗതികമായി നിശ്ചലമായ സ്തംഭനത്തിൽ എല്ലാം വിസ്മരിക്കു കയായിരുന്നു. പലരും ഞാൻ മുഖേ ന ആ മഹാനെ സമീപിക്കാറുണ്ടായി രുന്നു. ചില മാറാവ്യാധിക്കാരോടു മടവൂർ പോകാൻ കൽപ്പിക്കും. ചില ർക്ക് മാർഗ്ഗ നിർദ്ദേശം നൽകും. മറ്റ് ചിലർക്ക് വേണ്ടി പ്രാർത്ഥിച്ചു വിടും. പലപ്പോഴും നിർദ്ദേശം അവ്യക്തമാ യിരിക്കും. അനുഭവത്തിലൂടെ മാത്ര മെ അത് വ്യക്തമാവുകയുള്ളൂ.

വഫാത്തിന്റെ തലേ ദിവസം വൈ കുന്നേരം ഞാൻ സഅദിയ്യയിൽ നി ന്ന് നാട്ടിലേക്ക് പോവുകയായിരുന്നു. തൃക്കരിപ്പൂരിലെത്തിയപ്പോൾ ഒരു സ ഹോദരൻ കൈ കാട്ടി കാറ് നിർത്തി. അദ്ദേഹം പറഞ്ഞു "ഞാൻ അടുത്ത ദിവസം കോഴിക്കോട് ചെന്ന് മുഹ മ്മദ് ഹാജി തങ്ങളെ സമീപിച്ചിരുന്നു. തൃക്കരിപ്പൂരാണെന്ന് പറഞ്ഞപ്പോൾ താങ്കളെ സമീപിച്ചു മന്ത്രിപ്പിക്കാൻ നിർദ്ദേശിച്ചിരുന്നു. അതാണ് കൈ കാട്ടി നിറുത്താൻ കാരണം." എന്നാ ൽ അതൊരു അന്തിമ സന്ദേശമായി ഞാൻ ഊഹിച്ചിരുന്നില്ല. ഒരാഴ്ച മു മ്പ് നടക്കാവിൽ ചെന്ന് യാത്ര പറ ഞ്ഞപ്പോൾ ഭക്ഷണവും മരുന്നും മ റ്റും കഴിക്കുന്നില്ലെങ്കിലും അവസാന യാത്ര പറച്ചിലാണെന്ന് കരുതിയിരു ന്നില്ല. രാത്രി പന്ത്രണ്ടു മണിക്ക് വീട്ടി ലേക്ക് വന്ന ഫോൺ സന്ദേശം താ ങ്ങാനാവാത്തതായിരുന്നു. വടകര മുഹമ്മദാജി തങ്ങൾ വഫാത്തായി.... വിവരം അറിഞ്ഞു കോളേജ് ഉസ്താ ദുമാരോടൊപ്പം അതിരാവിലെ പുറ

പ്പെട്ടു. കോഴിക്കോട്ട്ചെന്ന് കൂടെ ചെറുവണ്ണൂർക്ക് അനുഗമിക്കാമെന്നായിരുന്നു ഉദ്ദേശം. ഞങ്ങൾ അത്ര വിഷമിക്കുന്നത് ശരിയല്ലെന്ന് മഹാൻ കരുതിയത് പോലെയാണ് അനുഭവമുണ്ടായത്. ചോറോട്ടു റയിൽവേ ക്രോസിംഗിൽ കാർ നിർത്തി ഞങ്ങൾ പള്ളിയിൽ കയറിയ ശേഷം വീണ്ടും പുറപ്പെടുമ്പോൾ ഞാനറിയാതെ കീശയിൽ നിന്ന് ഫോൺ ഇൻഡക്സ് നിലത്ത് വീണു. ഏതാണ്ട് വടകര ടൗണിലെത്താറായി. ഫോൺ ബൂത്തിൽ കയറിപ്പോഴാണ് ഡയറി നഷ്ടപ്പെട്ടതായി കാണുന്നത്.

കൂടെയുണ്ടായിരുന്ന വയനാട് അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ വശം ചെറുവണ്ണൂരിലെ ഒരു ഫോൺ നമ്പർ ഉണ്ടായിരുന്നു. സമയം പത്ത് കഴിഞ്ഞതേയുള്ളൂ. അവിടെ നിന്ന് കിട്ടിയ മറുപടി പത്ത് മണിക്ക് കോഴിക്കോട്ട് നിന്ന് പുറപ്പെട്ടു കഴിഞ്ഞുവെന്നായിരുന്നു.

ഞങ്ങൾ നേരെ ചെറുവണ്ണൂരിലേക്ക് തിരിച്ചു. പിന്നീട് ഫോൺ ഇൻഡക്സ് അ ത്ഭുതകരമാം വണ്ണം തിരിച്ചു കിട്ടുകയും ചെയ്തു. കോഴിക്കോട്ട് ചെന്ന് വിഷമിക്കാതിരിക്കാൻ റബ്ബ് നിശ്ചയിച്ച തന്ത്രമാണിതെന്ന് കൂടെയുള്ള ഉസ്താദുമാർ പറയുന്നുണ്ടായിരുന്നു.

കുറച്ചു മാസങ്ങൾക്ക് മുമ്പ് ചെറുവണ്ണൂരിലേക്ക് പോയപ്പോൾ ഉണ്ടായ മറ്റൊരു സംഭവം ഓർമ്മയിൽ വരുന്നു. മുയിപ്പോത്ത് കട്ടു റോഡിൽ വെച്ച് കാറിന്റെ വീൽ പൊട്ടി. അടുത്തൊന്നും വർക്ക്ഷോപ്പില്ല. എസ്റ്റേറ്റ് കാറിന്റെവർക്ക് അറിയുന്ന വർക്ക്ഷാപ്പാണെങ്കിൽ കൊയിലാണ്ടി എത്തണം. ഏതാണ്ട് പത്ത് മിനുട്ട് സ്തംഭിച്ച് നിന്നശേഷം മൂപ്പരുടെ സാനിധ്യത്തിനാണ് പോകുന്നതെന്ന് പറഞ്ഞു ഫാതിഹ ഓതി ഡ്രൈവറോട് സ്റ്റാർട്ട് ചെയ്തു നോക്കാൻ പറഞ്ഞു. അത്ഭുതമെന്ന് പറയട്ടെ മഹാനെ സന്ദർശിച്ചു കൊയിലാണ്ടി എത്തുന്നതു വരെ ഒരു ട്രബ്ളുമില്ലാതെ ഓടി. കൊയിലാണ്ടി വർക്ക്ഷാപ്പിലെത്തി റിപ്പയർ നടത്തുകയും ചെയ്തു.

പ്രതിസന്ധി ഘട്ടത്തിന്റെ മൂർധന്യത്തിൽ സഅദിയ്യയുടെ സനദ്ദാനം നടത്താൻ അഭിപ്രായം ആരായാൻ ഒരിക്കൽ തങ്ങളെ ഞാൻ സന്ദർശിച്ചു. ചെന്ന് കണ്ട ഉടനെ സനദ്ദാനം ചെയ്യണം. ഞാൻ തന്നെ ചെയ്യുമെന്ന് പറഞ്ഞു. തിയ്യതിയും നിശ്ചയിച്ച് തന്നു.

കോടതിയിൽ കേസുള്ളതിനാൽ നോട്ടീസും മറ്റും അടിച്ചു പ്രസിദ്ധീകരിക്കരുതെന്ന് വക്കീൽ നിർദ്ദേശിച്ചിരുന്നു. നമ്മെ അനുകൂലിക്കുന്ന ശാഖകളിലും മറ്റും ചെന്ന് ക്ഷണിക്കുകയും ആവുന്നത്ര രഹസ്യമാക്കാൻ ശ്രമിക്കുകയുമായിരുന്നു ഞങ്ങൾ. എന്നാൽ ഞങ്ങൾ വിശ്വാസമർപ്പിച്ച ആ മഹാൻ അന്ന് മുതൽ തന്നെ തന്നെ സമീപിക്കുന്നവരോടും സഅദിയ്യ: യുടെ സമ്മേളനം നിശ്ചയിച്ചിട്ടുണ്ട്. ഞാൻ സനദ്ദാനം നൽകുമെന്ന് പ്രഖ്യാപിക്കുകയായിരുന്നു.

നിയമം എന്ത് നടന്നാലും സംഭവവും നിർഭയം നടക്കുമെന്ന് ആ വാക്കുകൾ ഞങ്ങളെ ധൈര്യപ്പെടുത്തുകയായിരുന്നു. സ്ഥാപനത്തെ കുറിച്ചും സംഘടനയെ കുറിച്ചും അത്തരം സഹായ ചരിത്രം എണ്ണിപ്പറയാൻ കൊച്ചു ലേഖനത്തിന്റെ സീമ അതീതമത്രെ. ഏത് പ്രതിസന്ധി സമയത്തും സമീപിച്ചാൽ ആശ്വാസത്തോടെയല്ലാതെ മടങ്ങാറില്ലായിരുന്നു.

ബൈത്തുൽ മുഖദ്ദസ് യാത്രക്ക് ഞാനും ബഹു ഉള്ളാൾ തങ്ങളും പുറപ്പെടുന്നത് പറയാനും സമ്മതം വാങ്ങാനും പോയപ്പോൾ ആദ്യം ഗൗരവപ്പെടുകയാണ് ചെയ്തത്.

“സുന്നത്തിന് വേണ്ടി അത്രയും ക്ലേശിക്കേണ്ടതെന്തിനാണ് ഹജ്ജും ഉംറയുമെല്ലാം ചെയ്തിട്ടില്ലേ!” എന്ന് ചോദിച്ചു. സ്തംഭിച്ചു നിന്നത് കണ്ടു കുറെ കഴിഞ്ഞപ്പോൾ പുഞ്ചിരിച്ചു കൊണ്ട് സന്തോഷത്തിൽ പ്രാർ ത്ഥിച്ചു മടങ്ങാൻ സമ്മതം തന്നു. ജോർഡാനിലെ കടുത്ത ശൈത്യത്തിലും ബഗ്ദാദ് ബൗൺഡ്രിയിൽ തണുപ്പിന്റെ ശക്തി കൊണ്ടു വിറച്ചു നിലം പൊത്താൻ പോകുമ്പോഴുമെല്ലാം ആ ഭീഷണി മുമ്പിൽ വരുമെങ്കിലും അവസാനത്തെ സന്തോഷം മനസ്സമാധാനമുണ്ടാക്കുമായിരുന്നു. “മുശാവറത്ത് നടത്തിയവൻ പരാജിതനല്ല” എന്ന തിരുവചനത്തിന്റെ അടിസ്ഥാനത്തിൽ അത്തരം സംശുദ്ധമായ ഹൃദയത്തെ അനുകരിക്കാൻ ഇനി അഭയകേന്ദ്രം എവിടെയെന്ന് ചിന്തിച്ചു പകച്ചു കഴിയുകയാണ്.

ആ നിഴലിൽ സമാധാന ജീവിതം നയിച്ചു സന്തോഷപൂർവ്വം ജന്നാത്തുൽ ഹിർദൗസിൽ ഒത്തുചേരാൻ നമ്മെയും കുടുംബത്തെയും സ്നേഹജനങ്ങളെയും അനുഗ്രഹിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. എല്ലാ വിരഹ ദു:ഖത്തിനും റബ്ബിൽ പ്രതിവിധിയും പ്രതിഫലവുമുണ്ടെന്ന് സമാധാനിക്കുന്നു.

ജാമിഅ: സഅദിയ്യ: ആ മഹാന്റെ ബർക്കത്ത് കൊണ്ട് ഇനിയും ഉയരട്ടെയെന്ന് പ്രാർത്ഥിക്കാൻ സ്നേഹജനങ്ങളോട് അഭ്യർത്ഥിക്കുന്നു. 10-2-92ന് ആ പുണ്യ കരങ്ങളാൽ ശിലയിട്ട മുജമ്മഉൽ ഇസ്‌ലാമിയുടെ വളർച്ചയും ആ മഹാന്റെ കറാമത്തുകളിൽ പ്രധാനമത്രെ.

**എം. എ. അബ്ദുൽ ഖാദിർ മുസ്‌ലിയാർ**

# അറിവും അനുഭവവും

1958ൽ ഞാൻ മലപ്പുറം ജില്ലയിലെ തലക്കടത്തൂർ ജുമുഅ: മസ്ജിദിൽ ബഹു: ഒ.കെ. സൈനുദ്ദീൻ കുട്ടി മുസ്ലിയാർ അവർകളുടെ ദർസിൽ പഠിക്കുന്ന കാലം. ദർസിൽ ചേർന്ന് ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ അവിടെ ഒരാൾവന്നു. പള്ളിയുടെ മുകളിൽ കയറി കിതാബുകളെല്ലാം എടുത്ത് മറിച്ച് നോക്കി. കൂട്ടത്തിൽ ഇമാം ശാഫിഈ (റ)യുടെ "ഉമ്മ്" എടുത്ത് ഏതാനും ഇബാറത്തുകൾ വായിച്ചു. ഇങ്ങനെ പറഞ്ഞു. "ഇത് കിതാബിന്റെ ഉമ്മയാണ്. ഉമ്മ് കിതാബിൽ ശാഫിഈ (റ) പറഞ്ഞത് നല്ല വണ്ണം പഠിക്കണം." എനിക്കും മറ്റ് വിദ്യാർത്ഥികൾക്കും അവരെ പരിചയമില്ലായിരുന്നു. ആരാണെന്ന് തിരക്കി അപ്പോഴേക്കും ഏതാനും പ്രായം ചെന്നവർ പള്ളിയിൽ എത്തിയിരുന്നു. അവർ പറഞ്ഞു. 'തീ വണ്ടി നിർത്തിയ ഒരു വലിയ്യാണത്. അദ്ദേഹം ഇവിടെ ഓതി പഠിച്ചിട്ടുണ്ട്. ആ പരിചയത്തിന് ഇവിടെ ഇടക്കിടെ വരാറുണ്ട്."

ഞങ്ങൾ ചോദിച്ചു: "ഏത് തീവണ്ടി? അവർ പറഞ്ഞു. നിങ്ങൾ കേട്ടിട്ടില്ലേ? അദ്ദേഹം ഒരു മജ്ദൂബിനെപ്പോലെ നടന്നിരുന്ന കാലം തീവണ്ടിയിൽ കയറി വടകര സ്റ്റേഷനിൽ വെച്ച് ടി.ടി.ആർ വന്നു പരിശോധിച്ചപ്പോൾ എ. ക്ലാസ് ടിക്കറ്റില്ലാതെ സാധാരണ ടിക്കറ്റിലാണ് എ ക്ലാസിൽ കയറിയത്. പിഴയായി കൂടുതൽ ചാർജ്ജ് ആവശ്യപ്പെട്ടു. തന്റെടുത്ത് കാശ് കൊടുക്കാനില്ലായിരുന്നു. അത് കാരണം അദ്ദേഹത്തെ വണ്ടിയിൽ നിന്ന് താഴെയിറക്കി. ഉടനെ അവർ ധൃതിയിൽ നടന്നു. എന്നാൽ വണ്ടി നീങ്ങുന്നില്ല. അവസാനം ടി.ടി.ആർ. മാർക്ക് സംശയം ജനിച്ചു. ബഹുമാനപ്പെട്ടവരെ തേടിപ്പിടിച്ച് വണ്ടി ഓടുന്നില്ലെന്ന് സങ്കടത്തോടെ പറഞ്ഞു. ചെയ്ത അവിവേകത്തിന് മാപ്പിരന്നപ്പോൾ മഹാന്റെ അനുമതിയാൽ വണ്ടി ഓടി.

ഇത് കേട്ട് അദ്ദേഹം ഒരു വലിയ്യാണെന്ന് മനസ്സിലാക്കിയതിനാൽ പള്ളിയിൽ നിന്നു പുറത്തിറങ്ങിയ അദ്ദേഹത്തിന്റെ കൂടെ ഞാനും ഏതാനും വിദ്യാർത്ഥികളും പോയി. തലക്കടത്തൂർ അങ്ങാടി വരെ ഏതാണ്ട് ഒരു കിലോമീറ്റർ നടന്നു. വഴിമധ്യേ അദ്ദേഹത്തി ന് ചായ വാങ്ങി കൊടുത്തു. അത് അൽപ്പം കുടിച്ച് ബാക്കി അടുത്തുള്ളവർക്ക് കൊടുത്തു. അ

ങ്ങാടിയുടെ അറ്റത്തെത്തുമ്പോഴേക്കും ഏതാണ്ട് നൂറോളം ആളുകൾക്ക് ചായ കൊടുത്തു. ദുആ ചെയ്യാൻ പറഞ്ഞു ഞങ്ങൾ പിരിഞ്ഞു. അന്ന് മുതലാണ് ഞാനും അവരുമായി പരിചയപ്പെടുന്നത്. അന്നുമുതൽ മരണപ്പെടുന്നതിനിടയിലുള്ള നീണ്ട നാൽപത് കൊല്ലത്തിനിടക്ക് നിരവധി കറാമത്തുകൾ എനിക്ക് അനുഭവപ്പെട്ടു.

പല ആവശ്യങ്ങൾക്കായി നിരവധി തവണ ബന്ധപ്പെട്ടു. യാത്ര പോവുക, മറ്റ് പ്രധാനപ്പെട്ട കാര്യങ്ങൾ ആരംഭിക്കുക, ഇവയെല്ലാം അദ്ദേഹത്തോട് ആലോചിച്ച ശേഷം മാത്രമാണ് ചെയ്യാറുള്ളത്. 1978 ൽ മർകസുസ്സഖാഫത്തി സുന്നിയ്യ സ്ഥാപിക്കാൻ ഉദ്ദേശിച്ചപ്പോൾ ബഹു സി. എം. വലിയ്യുല്ലാഹി, മമ്മദാജി തങ്ങൾ മറ്റ് മഹാന്മാർ തുടങ്ങിയവരോട് അന്വേഷിച്ച ശേഷമാണ് ആരംഭിച്ചത്. മർകസിന്റെ മിക്ക സ്ഥാപനങ്ങളും ഉദ്ഘാടനം ചെയ്തതും അവർ തന്നെ.

പലപ്പോഴും യാത്ര ഉദ്ദേശിച്ച് മുഹമ്മദാജിയുടെ മുമ്പിൽ ചെന്നാൽ സലാം മടക്കിയ ഉടനെ "നിങ്ങൾ എപ്പോഴാണ് പോകുന്നതെന്ന് ചോദിക്കാറാണ് പതിവ്. മറ്റ് ചിലപ്പോൾ പോകാൻ പാടില്ലെന്ന് വ്യക്തമായോ വ്യംഗമായോ പറയുകയും ചെയ്തിട്ടുണ്ട്. ഒരിക്കൽ ഞാൻ അജ്മീരിൽ പോകാൻ തീരുമാനിച്ചു. പുറപ്പെടാൻ തീരുമാനിച്ച് മൂന്ന്ദിവസം മുമ്പ് ബഹുമാനപ്പെട്ടവരെ കണ്ടു സമ്മതം ചോദിച്ചു. "അജ്മീർ ശരീഫ് അവിടെ ഉണ്ട് പിന്നീട് പോകാം ഇപ്പാൾ പോകാൻ പാടില്ല" എന്ന് പറഞ്ഞു. പിന്നെയും സമ്മതം കിട്ടുമെന്ന് കരുതി ആവർത്തിച്ചു ചോദിച്ചപ്പോൾ കർശനമായി തന്നെ തടഞ്ഞു. "ഖാജാ തങ്ങൾ (റ) അവിടെ ഉണ്ട്. നിങ്ങൾ ഇപ്പോൾ പോകരുത്" ഞാൻ യാത്ര റദ്ദ് ചെയ്തു. അന്ന് രാത്രി പെട്ടെന്ന് എന്റെ മകൾക്ക് പ്രസവ വേദന അനുഭവപ്പെടുകയും പ്രസവിക്കാൻ അൽപം വിഷമിക്കുകയും ചെയ്തു. വീട്ടിൽ നിന്ന് എന്നെ ടെലിഫോണിൽ ബന്ധപ്പെട്ടു. മകൾക്ക് അൽപ്പം ബുദ്ധിമുട്ടാണ് നിങ്ങളുടെ യാത്ര നിർത്തി വെക്കണം (ഞാൻ നിർത്തി വെച്ചത് അവർ അറിഞ്ഞിരുന്നില്ല) ഉടൻ പുറപ്പെട്ടു ആശുപത്രിയിലെത്തിക്കുകയും ഓപ്പറേഷൻ കൂടാതെ അല്ലാഹു സലാമത്താക്കുകയും ചെയ്തു. പിറ്റെ ദിവസം ഞാൻ കോഴിക്കോട്ട് എത്തിയപ്പോഴാണ് മർകസ് കോംപ്ലക്സിലെ ഒരു മുറി അനധികൃതമായി കൈവശപ്പെടുത്താൻ ചിലർ വന്നത്. ഞാൻ സ്ഥലത്തുള്ളതിനാൽ അവർക്കത് സാധിച്ചില്ല. അപ്പോഴാണ് തങ്ങൾ എന്നെ മുടക്കിയതിന്റെ രഹസ്യം മനസ്സിലായത്.

റജബ് 27ന് ബഹുമാനപ്പെട്ടവർ നേർച്ച നടത്താൻ ആരംഭിച്ചത് മുതൽ എല്ലാ വർഷവും എന്നെ ക്ഷണിച്ചിട്ടുണ്ട്. ഞാൻ പോകാറുമുണ്ട്. കുറെ കൊല്ലങ്ങൾ മർഹും ഇ.കെ. അബൂബക്കർ മുസ്‌ലിയാരെയും കൂട്ടി ഞങ്ങൾ രണ്ട് പേരും ഒപ്പമാണ് പോയിരുന്നത്. അല്ലാഹുവിന്റെ ഖളാഅ് അനുസരിച്ച് സമസ്തയിൽ ഉണ്ടായ

പിളർപ്പിന് ശേഷം ഇ.കെ. നേർച്ചക്ക് വന്നില്ല. ഞാൻ പോകാറുണ്ട്. ഒരു വർഷം പോകാൻ കഴിഞ്ഞില്ല. നേർച്ച കഴിഞ്ഞ അടുത്ത ദിവസം ഞാൻ വീട്ടിൽ ചെന്നു അപ്പോൾ ഒരു ചാക്ക് അരിയും ഒരു ആട്ടിൻ കുട്ടിയും എനിക്ക് തന്നു. ഇത് നിങ്ങൾക്ക് കൊല്ലം തോറും പാകം ചെയ്ത് തരുന്നതാണ് ഇക്കൊല്ലം വരാത്തതിനാൽ നിങ്ങൾക്കായി സൂക്ഷിച്ചതാണെന്ന് പറഞ്ഞ് വണ്ടിയിൽ കയറ്റിത്തന്നു.

സമസ്തയുടെ പിളർപ്പ് സമയത്ത് ഞാനും ഉള്ളാൾ സയ്യിദ് അബ്ദുറഹിമാൻ ബുഖാരി തങ്ങളും ബഹു സി.എമ്മിന്റെയും മുഹമ്മദാജി തങ്ങളുടെയും അടുക്കൽ പോയി ഉപദേശം തേടിയാണ് കാര്യങ്ങൾ ചെയ്തിരുന്നത്. യഥാർത്ഥ പണ്ഡിതന് കാണേണ്ടതായ എല്ലാ ലക്ഷണങ്ങളും മർഹും മുഹമ്മദാജിയിൽ കാണാമായിരുന്നു. നിസ്കാരത്തിന്റെ സമയമായാൽ തിര ക്ക് പിടിച്ച് അത് നിർവ്വഹിച്ച ശേഷമല്ലാതെ മറ്റ് യാതൊന്നും ചെയ്യാറില്ല. അവ്വൽ വഖ്തിൽ തന്നെ ഫർള് നിസ്കരിക്കുന്നതിലും സുന്നത്തുകൾ വർദ്ധിപ്പിക്കുന്നതിലും വളരെ കൃത്യത അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. അദ്ദേഹത്തിൽ നിന്ന് ധർമ്മം ലഭിച്ച നൂറ് കണക്കിന് പാവങ്ങളുണ്ട്.

ജീവിതത്തിൽ നിരവധി കറാമത്തുകൾ എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. ഭാവിയിൽ വരാനിരിക്കുന്നതും കൺമുമ്പിൽ കാണപ്പെടാത്തതുമായ അദൃശ്യവും ആഗോചരവുമായ നിരവധി കാര്യങ്ങൾ പറയുകയും പറഞ്ഞ പ്രകാരം പിന്നീട് അനുഭവപ്പെടുകയും ചെയ്തിട്ടുണ്ട്. രണ്ട് കൊല്ലം മുമ്പ് ഹജ്ജിന് പുറപ്പെടുമ്പാൾ യാത്ര മധ്യേ നടക്കാവിലെ റാഹത്ത് മൻസിലിൽ ചെന്ന് ഞാൻ കണ്ടു.

ഹജ്ജിന് പോവുന്നു എന്ന പറഞ്ഞ ഉടനെ "എല്ലാ കൊല്ലവും ഹജ്ജിന് പോകുന്ന കോഴിക്കോട്ട് കാരനായ ഒരു ഹാജിയാ ർ ഇക്കൊല്ലവും ഉണ്ട്. ഇക്കൊല്ലം ധാരാളം ആളുകൾ മരിക്കും." ഇത് കേട്ട് ഞാൻ ഞെട്ടി. "ഞാൻ എന്ത് ചെയ്യണം? എന്ന് ചോദിച്ചു. നിങ്ങൾ സുഖമായി പോയി വരണം എന്ന മറുപടി കേട്ടു സന്തുഷ്ടനായി. പിന്നീട് കൊല്ലം തോറും ഹജ്ജിന് പോകുന്ന കോഴിക്കോട്ടുകാരൻ ആരാണെന്ന് തിരക്കിയപ്പോൾ കരുവൻതിരുത്തി ക്കാരനായ ഇന്നായാളാണെന്ന് പറഞ്ഞു. അദ്ദേഹം പറഞ്ഞ പ്രകാരം ധാരാളം ആളുകൾ മരിച്ചു പോയി. ഇതിന്റെ ഒരു വർഷം മുമ്പ് ഹജ്ജിന് പോവുമ്പോൾ മിനായിൽ നല്ലവണ്ണം സൂക്ഷിക്കണം എന്ന് പറഞ്ഞിരുന്നു. ആ വർഷമാണ് മീനായിൽ തീപിടുത്തമുണ്ടായിരുന്നത്.

വഫാത്തിനു മുമ്പ് രോഗം വന്നത് മുതൽ ആശുപത്രിയിൽ അഡ്മിറ്റ് ചെയ്തെങ്കിലും അദ്ദേഹത്തിന് വലിയ ഇഷ്ടമുണ്ടായിരുന്നില്ല.

**കാന്തപുരം എ.പി. അബൂബക്കർ മുസ്‌ലിയാർ**

# ബന്ധവും സാന്നിധ്യവും.

ആത്മീയ ഉയർച്ചയാണ് മനുഷ്യ പുരോഗതി. ഇത് കൈവരിച്ചവരത്രെ അല്ലാഹുവിന്റെ ഒലിയാക്കൾ. നിശ്ചിത കാലയളവിലേക്ക് മാത്രം പാകപ്പെടും വിധം അല്ലാഹു സൃഷ്ടിച്ച ഭൗതിക ജഡത്തിന്റെ നൈമിഷികമായ സുഖാനുഭൂതികളിൽ സംതൃപ്തിയടഞ്ഞ് ദേഹേച്ഛക്ക് വഴിപ്പെടുന്നവർ മരിച്ച് പോകാത്ത ആത്മാവിനെ ശിക്ഷിക്കുകയാണ് ചെയ്യുന്നത്. മരണത്തോടെ ശരീരത്തിൽ നിന്ന് വിട്ട് നിന്ന ആത്മാവവിന്ന് മരണമില്ല. ഇത് മനസ്സിലാക്കിയ സദ്‌വൃത്തർ നൈമിഷികവും ഭൗതികവുമായ സുഖങ്ങളെ ത്യജിച്ച് ആത്മീയ സമ്പാദ്യത്തിലൂടെ ആത്മീയ ഉർജ്ജം കൈവരിക്കാൻ സാഹസപ്പെടുകയാണ്.

ശരീരം സമ്പാദിച്ച വസ്തുക്കളത്രെയും മരണത്തോടെ ശരീരവുമായി വിട പറയുന്നു. ആത്മീയ സമ്പാദ്യമാവട്ടെ എക്കാലത്തും അവ ആത്മാവോടൊന്നിച്ചുണ്ട്. ഇതാണ് സദ്‌വൃത്തരായ ഔലിയാക്കൾ കണ്ടെത്തിയത്. അവർ തന്നെയാണ് യഥാർത്ഥ മനുഷ്യർ. മനുഷ്യനെ സൃഷ്ടിച്ചതിലുള്ള രഹസ്യം പരിപൂർണ്ണമാകുന്നതും അവരിൽ തന്നെ. 'അൽ ഇൻസാനുൽ കാമിൽ' (പൂർണ്ണ മനുഷ്യൻ) എന്നാണ് അവർക്ക് പറയപ്പെടുന്നത്. ഇവരിലൂടെയാണ് അല്ലാഹുവിന്റെ സ്മരണ ലോകത്ത് നിലനിൽക്കുന്നത്. എക്കാലത്തും ഭൂമുഖത്ത് നിന്ന് അവർ പാടെ ഇല്ലാതാകുന്ന ഒരവസ്ഥ വരില്ല. അത് അന്ത്യ നാളിലെ സംഭവിക്കുകയുള്ളൂ.

അല്ലാഹുവിനെ സ്മരിക്കാൻ ഭൂമുഖത്ത് ഒരാളും ഇല്ലാതിരിക്കുമ്പോഴേ അന്ത്യനാൾ സംഭവിക്കുകയുള്ളൂ എന്ന നബി വചനം ഇത് തന്നെയാണ് സൂചിപ്പിക്കുന്നത്. യഥാർത്ഥത്തിൽ ഈ ശാരീരിക ലോകം ഭൗതിക ലോകമായത് കൊണ്ട് ഭൗതിക ഭരണവും ഭരണ കർത്താക്കളും സംവിധാനിക്കപ്പെടുന്നത് പോലെ തികച്ചും അഭൗതികമായ ആത്മീയ ലോകത്ത് ഒരു ആത്മീയ ഭരണവും ഭരണ കർത്താക്കളുമുണ്ട്. അവരും ഇപ്പറഞ്ഞ ഔലിയാക്കൾ തന്നെ. കാര്യങ്ങൾ നിയന്ത്രിക്കുന്ന ആത്മാക്കൾ തന്നെയാണ് സത്യമെന്ന ഖുർആൻ വചനത്തെ

ഇപ്രകാരം മുഫസ്സിറുകൾ വ്യാഖ്യാനിച്ചതായി കാണാം. ശാം നിവാസികളെ പാടെ നിങ്ങൾ ആക്ഷേപിക്കരുതെന്നും കാരണം (ഔലിയാക്കളിൽ ഒരു വിഭാഗമായ) അബ്ദാലുകൾ അവരിലുണ്ടെന്നും അവർ മുഖേനയാണ് നിങ്ങൾക്ക് വെള്ളവും ഭക്ഷണവും അല്ലാഹുവിന്റെ സഹായവും ലഭ്യമാകുന്നതെന്നും ഹദീസുകളിൽ വന്നിട്ടുണ്ട്. ഇതെല്ലാം പരിശുദ്ധാത്മാക്കളായ ഔലിയാഇന്ന് ഇവിടെ ചില ക്രയ വിക്രയങ്ങളും നിയന്ത്രണങ്ങളുമുണ്ടെന്ന് തെളിയിക്കുന്നു. ഇത് തന്നെയാണ് അഹ്ലുസ്സുന്ന:യുടെ വിശ്വാസവും.

ഇമാം ത്വബ്റാനി (റ) ഉദ്ധരിച്ച ഒരു ഹദീസിൽ ഇങ്ങനെ കാണാം. "നബി (സ) പറഞ്ഞു. നിശ്ചയം അല്ലാഹുവിന് ചില സൃഷ്ടികളുണ്ട്. ജനങ്ങളുടെ ആവശ്യത്തിന് വേണ്ടിയാണ് അല്ലാഹു അവരെ സൃഷ്ടിച്ചിരിക്കുന്നത്. ആവശ്യ നിർവ്വഹണത്തിന് വേണ്ടി അവരെ ജനങ്ങൾ സമീപിച്ച് കൊണ്ടിരിക്കും." അല്ലാഹുവിന്റെ സദ്വൃത്തരായ ഔലിയാഇനെ സംബന്ധിച്ചാണ് ഹദീസിലെ പരാമർശമെന്ന് പണ്ഡിതന്മാർ തര്യപ്പെടുത്തുന്നു.

ലോകത്ത് മറ്റെവിടെയും പോലെ എല്ലാ കാലഘട്ടങ്ങളിലും ഔലിയാഇന്റെ സാനിധ്യം കൊണ്ട് ധന്യമായ രാജ്യമാണ് കേരളം. അവരുടെ ജീവിത കാലത്തും ശേഷവും എന്ന വ്യത്യാസമില്ലാതെ സങ്കീർണ്ണമായ നൂറ് നൂറ് പ്രശ്നങ്ങളുടെ പരിഹാരം തേടി അവരുടെ സാന്നിധ്യത്തിലേക്ക് ജനങ്ങൾ പ്രവഹിക്കുന്നു. എല്ലാ അമ്പിയാഇന്റെയും ഔലിയാഇന്റെയും നേതാവായ മുഹമ്മദ് നബി (സ)യുടെ തിരുസന്നിധിയിലേക്ക് ലോകത്തിന്റെ നാനാ ദിക്കുകളിൽ നിന്നും ജനങ്ങൾ അവിടുത്തെ ജീവിത കാലത്ത് പ്രവഹിച്ചിരുന്നത് പോലെ കാല വ്യത്യാസമില്ലാതെ ജീവിതത്തിന്ന് ശേഷവും പ്രവഹിച്ച് കൊണ്ടിരിക്കുന്നല്ലോ.

ഇത് തന്നെയാണ് എന്റെ ജീവിതവും മരണവും നിങ്ങൾക്ക് ഗുണകരമാണെന്ന് നബി (സ) പറഞ്ഞതിന്റെ രഹസ്യവും. നിശ്ചയം നിങ്ങളെ സഹായിക്കുന്നത് അല്ലാഹുവും അവന്റെ പ്രവാചകനും സദ്വൃത്തരായ സത്യവിശ്വാസികളുമാണെന്ന് കുറിക്കുന്ന ഖുർആൻ സൂക്തത്തിലെ സദ്വൃത്തരായ സത്യവിശ്വാസികൾ എന്നത്കൊണ്ട് വിവക്ഷിക്കുന്നത് ജീവിച്ചിരിപ്പുള്ളവരും മരിച്ച്പോയവരുമായ എല്ലാ സദ്വൃത്തരുമാണെന്ന് ഹസൻ (റ) പ്രസ്താവിച്ചതായി തഫ്സീറുബഹ്റിൽ മുഹീതിൽ കാണാം.

ഇപ്രകാരമുള്ള മഹാന്മാരുടെ ശൃംഖലയിൽ പെട്ട ഒരാളായിരുന്നു മർഹും വടകര മുഹമ്മദ് ഹാജി തങ്ങളെന്നതിൽ പക്ഷാന്തരമില്ല. കേരളത്തിലറിയപ്പെട്ട സൂഫിവര്യനും നിരവധി കറാമത്തുകളുടെ ഉടമയും ഒരു കാലത്ത് വിജ്ഞാനത്തിന്റെ കേന്ദ്രവുമായിരുന്ന തലക്കടത്തൂർ വലിയ ജുമുഅത്ത് പള്ളിയിൽ മുദർരിസുമായിരുന്ന കുറ്റൂർ കമ്മുണ്ണി മുസ്‌ലിയാർ (ന.മ)രുടെ അരികിൽ നിന്ന് ബാഹ്യവും ആന്തരികവുമായ വിജ്ഞാന

ങ്ങൾ നുകർന്നവരിൽ പ്രധാനിയാണ് മുഹമ്മദ്ഹാജി തങ്ങൾ.

തലക്കടത്തുർ പള്ളി ദർസിൽ പഠിക്കുന്ന കാലത്ത് തന്നെ ഒരു സാധാരണ മുതഅല്ലിമിനെ പോലെയല്ല നാട്ടുകാർ മുഹമ്മദ്ഹാജി തങ്ങളെ കണ്ടത്. തലക്കടത്തൂരിലും പരിസര പ്രദേശങ്ങളിലും അന്ന് തന്നെ നിരവധി കറാമതുകൾ കൊണ്ട് പ്രസിദ്ധനായിട്ടുണ്ട്. കമ്മുണ്ണി മുസ്‌ലിയാരുടെ മരണത്തിന് ശേഷം അൻപത് വർഷം പിന്നിട്ടപ്പോഴാണ് ഞാനവിടെ മുദർറിസായി ചെല്ലുന്നത്.

1978 കാലഘട്ടമായിരു ന്നു അത്. ആ കാലം മുതൽക്കാണ് മുഹമ്മദ് ഹാജി തങ്ങളുമായി ആദ്യമായി ബന്ധപ്പെടുന്നത്. തലക്കടത്തൂർ വലിയ ജുമുഅത്ത് പള്ളിയിൽ പലപ്പോഴും മുഹമ്മദ് ഹാജി (ന.മ) വരാറുണ്ടായിരുന്നു. ആ കാലഘട്ടങ്ങളിലാണ് തലക്കടത്തൂരിന്റെ അടുത്ത പ്രദേശമായ വാണിയന്നൂരിൽ നിന്ന് മമ്മദ് ഹാജി (ന.മ) മറ്റൊരു വിവാഹം ചെയ്തത്. അതോടെ മുഹമ്മദ് ഹാജിയുമായി കൂടുതൽ ബന്ധപ്പെടാൻ കഴിഞ്ഞു. ശാദുലിയ്യത്തിലെ ഒരു പ്ര ധാന കണ്ണിയായ അവർ ശാദുലിയ്യാ ദിക്റിന്ന് വേണ്ടി വാണിയന്നൂരിൽ ഒരു മഹ്ളറ തന്നെ സ്ഥാപിച്ചിട്ടുണ്ട്. നൂറു കണക്കിനാളുകൾ ദിക്റിൽ പങ്കെടുക്കുന്നതിന് വേണ്ടി പല രാജ്യങ്ങളിൽ നിന്നുമെത്തുകയായിരുന്നു. മുഹമ്മദ്ഹാജി വാണിയന്നൂരിലെത്തിയിട്ടുണ്ടെന്നറിഞ്ഞാൽ മറ്റു സമയങ്ങളിലും ജനങ്ങൾ പ്രവഹിക്കുകയായിരുന്നു.

ദീനുമായി അകന്ന് ജീവിച്ചിരുന്ന നിരവധിയാളുകൾ ഈ ബന്ധത്തിലൂടെയും ശാദുലി ദിക്റിലൂടെയും സൽപന്ഥാവിലേക്ക് വന്നിട്ടുണ്ടെന്നതിന്ന് അവരുടെ ഇന്നത്തെ ജീവിത രീതി തെളിവാണ്. മുഹമ്മദ്ഹാജിയുടെ അനുമതിയോടെ വിവിധ സ്ഥലങ്ങളിൽ നടന്ന് വരുന്ന ശാദുലി ദിക്റുകളിലൊക്കെയും നൂറു കണക്കിനാളുകളുടെ സാന്നിധ്യം കാണാം. ദൈനംദിനം ആളുകൾ കൂടുകയല്ലാതെ കുറഞ്ഞ് കാണാറില്ല. ആ ദിക്റുകൾ അവരിൽ പരിവർത്തനമാണ് അത് കുറിക്കുന്നത്. തലക്കടത്തൂരിൽ നിന്ന് വിട്ട ശേഷം ഞാൻ പുത്തൻ പള്ളിയിലും നാദാപുരത്തും ചെമ്മാട്ടും ദർസുകളിൽ ആയിരുന്നപ്പോഴൊക്കെയും പലപ്പോഴായി മുഹമ്മദ്ഹാജി തങ്ങൾ അവിടങ്ങളിലെത്തിപ്പെടുകയും ബന്ധപ്പെടാൻ സാഹചര്യങ്ങളുണ്ടാവുകയും ചെയ്തത് പലപ്പോഴുമുണ്ടാകുന്ന മാനസിക പ്രയാസങ്ങൾക്ക് പ്രതിവിധിയായിട്ടുണ്ടെന്നത് അനുഭവമാണ്. പലതും പറയുന്നതിനിടയിൽ വല്ലപ്പോഴും നല്ല നിർദ്ദേശങ്ങളും തരാറുണ്ട്. ഈ നിർദ്ദേശം സ്വീകരിക്കുന്നതിലുള്ള ആന്തരിക വശം ശേഷമാകും ബോധ്യപ്പെടുക.

അല്ലാഹുവിന്റെ പൊരുത്തത്തിലായുള്ള ജീവിതത്തിനിടയിൽ മാനസികമായ ഏകാന്തതമൂലം സാഹചര്യങ്ങളെയും പരിസരങ്ങളെയും മറന്ന് മജ്ദൂബായി ജീവിച്ച കാലഘട്ടങ്ങളുമുണ്ടായിട്ടുണ്ട്. ശേഷം അതിൽ നിന്ന് സ്വഹ്‌വ് (തെളിവ്) വരികയായി

രുന്നു. ഇത് അവരുടെ ശ്രേഷ്ഠതയാണ് കുറിക്കുന്നത്. കൃത്യ സമയത്ത് നിസ്കാരാദി കാര്യങ്ങൾ നടത്തുക, ജമാഅത്ത് നിസ്കാരങ്ങൾക്ക് ഇമാമത്ത് നിൽക്കുക, ശേഷമുള്ള ദിക്റ് ദുആകൾ മുറപോലെ നടത്തുക, തുടങ്ങിയ കാര്യങ്ങളൊക്കെ സാധാരണ പോലെ ചെയ്തു തുടങ്ങിയത് ഈ അവസ്ഥക്കു ശേഷമായിരുന്നു.

ആദ്യ കാലങ്ങളിൽ ഇവയൊക്കെ ചെയ്യാറുണ്ടായിരുന്നെങ്കിലും കൃത്യത്തിലും ക്രമത്തിലും വ്യ ത്യാസങ്ങളുണ്ടായിരുന്നുവെന്നാണറിവ്. മജ്ദൂബീങ്ങളോട് അല്ലാഹുവിന്റെ തക് ലീഫ് ബന്ധപ്പെടുന്നില്ലല്ലോ. ദീർഘമായ കാലം ജീവിച്ച ശേഷം അല്ലാഹുവിന്റെ റഹ്മത്തിലേക്ക് നീങ്ങിയ മുഹമ്മദ്ഹാജി തങ്ങളോടൊപ്പം സ്വർഗ്ഗത്തിലൊരുമിക്കാൻ നമുക്ക് അല്ലാഹു തൗഫീഖ് നൽകട്ടെ. ആമീൻ

**പൊന്മള അബ്ദുൽ ഖാദിർ മുസ്‌ലിയാർ**

# മിഅ്റാജ് നേർച്ചയും മലയിൽ മഖാമും



തിരുനബിയുടെ ആകാശാരോഹണത്തിന്റെ നറുസ്മരണകൾ അയവിറക്കുന്നതിൽ വടകര തങ്ങൾ അതീവ ശ്രദ്ധാലുവായിരുന്നു. 'മിഅ്റാജ്' അത്യുൽഭുതകരമായ ആ ചരിത്രത്തെ അനുസ്മരിക്കാൻ ആണ്ടുതോറും റജബ് 27ന് മിഅ്റാജ് നേർച്ച മഹാനവർകൾ നടത്തി പോന്നു.

പുണ്യ റസൂലിനോടുള്ള അടങ്ങാത്ത സ്നേഹാദരങ്ങളുടെ പ്രഫുല്ല സ്മരണകൾ, അവിടത്തോടുള്ള ആത്മീയമായ ബന്ധം, റസൂലി (സ)ന്റെ ജീവിതത്തിലെ അനർഘ സംഭവത്തെ തന്നെ ആഘോഷിക്കാൻ വടകര തങ്ങളെ പ്രേരിപ്പിച്ചിരിക്കണം. 'മിഅറാജ്' സംഭവത്തെ മുൻനിറുത്തി ഇത്തരമൊരാഘോഷം ഇന്ത്യയിൽ മറ്റെവിടെയെങ്കിലും നടത്തുന്നതായി അറിയപ്പെട്ടിട്ടില്ല. മലയിൽ അദ്ദേഹം സ്ഥാപിച്ച പള്ളിക്ക് പേരിട്ടതും മിഅ്റാജ് പള്ളി എന്നാണ്. തന്റെ മരണം മുൻകൂട്ടി കാണാനുള്ള പ്രത്യേക കഴിവ് തങ്ങൾക്കുണ്ടായിരുന്നു. ജീവിത കാലത്തുതന്നെ മഖ്ബറ ശരിപ്പെടുത്തിയത് മരണത്തെകുറിച്ചുള്ള ഈ ദീർഘ വീക്ഷണമായിരിക്കണമല്ലോ. പഴമള്ളൂർ മുഹമ്മദ് ഹാജി എന്നോട് വിശദീകരിച്ചു.

അര നൂറ്റാണ്ട് മുമ്പേ മുഹമ്മദ് ഹാജിക്ക് വടകര തങ്ങളുമായി വളരെ അടുത്ത ആത്മ ബന്ധമുണ്ടായിരുന്നു. 1956 മുതൽ മഹാനവർകൾ ചെറുവണ്ണൂരിൽ വരാൻ തുടങ്ങിയപ്പോൾ വലിയുല്ലാഹിയോടൊപ്പം പഴമള്ളൂർ മുഹമ്മദ് ഹാജിയും മലയിൽ വന്ന് താമസിക്കുക പതിവായിരുന്നത്രെ. മാതാവിന്റെ മഖ്ബറ സിയാറത്തു ചെയ്തു കൊണ്ടിരിക്കുമ്പോൾ വലിയുല്ലാഹിയുടെ മഖാമും ഇവിടെ തന്നെ ആവുമായിരിക്കും എന്ന് ഞാൻ മനസ്സുകൊണ്ട് കരുതി. പഴമള്ളൂർ തുടർന്നു. എന്റെ രണ്ടാം ഭാര്യ കൊയിലാണ്ടിയിലാണ്. ഒരു ദിവസം ഓറും (വലിയുല്ലാഹിയും) കുറച്ചാളുകളും അവിടെ വന്നു. "മഖാമിന് കട്ടില വെക്കണം" എന്നെ ക്ഷണിച്ചു. അവിടുന്ന് പറഞ്ഞ ദിവസം ഞാൻ മലയിൽ എത്തിയപ്പോൾ അവിടെ കാര്യമായ ഒരുക്കങ്ങളൊന്നും കണ്ടില്ല. എന്നെ കണ്ട മാത്രയിൽ കൂടെയുള്ളവരോടു പറഞ്ഞു. മുഹമ്മദാജി വന്നു. കട്ടില വെക്കണം. ഒരു കട്ടില മുമ്പേ പണിതിരുന്നു.

വലിയുല്ലാഹിയും ഞാനും അവിടെ ഉണ്ടായിരുന്ന അഞ്ചാറ് പേരും ചേർന്ന് കട്ടില പിടിച്ചു ഖബറിന്റെ അടുത്തേക്ക് നടന്നു. അന്ന് രണ്ട് മീസാൻ കല്ല് മാത്രമാണുള്ളത്. തറയോ പടവോ ഒന്നും നടന്നിട്ടില്ല. വാതിൽ കട്ടിൽ കൊണ്ടുപോയി ഉമ്മാന്റെ ഖബറിനുമുകളിൽ വെച്ചു. ഫാതിഹ ഓതി ദുആ ചെയ്തു മടങ്ങി. ഏറെ കാലത്തിനു ശേഷമാണ് മഖാം കെട്ടിയുണ്ടാക്കിയത്.

ഇക്കഴിഞ്ഞ ചെറിയ പെരുന്നാളിനു ശേഷം ഹിജ്റ 1418 ശവ്വാൽ മാസത്തിൽ നടക്കാവ് അബുബക്കർ ഹാജിയെ കോഴിക്കോട് വെച്ച് യാദൃശ്ചികമായി കണ്ടുമുട്ടിയപ്പോൾ ചെറുവണ്ണൂരിലെ മലയിലെ മഖാമിന് കുറ്റി

യടിയാണ്. വരണം എന്ന് പറഞ്ഞു. നിശ്ചിത ദിവസം ഞങ്ങളൊരുമിച്ച് ചെറുവണ്ണൂരിലേക്ക് യാത്രയായി. യാത്രയിലുടനീളം നിരവധി കാര്യങ്ങളും വലിയുല്ലാഹിയുടെ കറാമത്തുകളും ശാദുലി മജ്‌ലിസുകളും ആത്മീയ ലോകവും ചർച്ചാ വിഷയമായി.

തറക്കല്ലിടൽ പരിപാടിക്ക് അവിടുത്തെ ഏറ്റവും അടുത്ത മുഹിബ്ബീങ്ങളും ശാദുലി ഇഖ്‌വാനീങ്ങളും എത്തിചേർന്നിരുന്നു. സാമാന്യം നല്ലൊരു സദസ്സ്, ആത്മീയത തളംകെട്ടി നിന്ന അന്തരീക്ഷത്തിൽ മഖ്ബറ പുതുക്കി പണിയാനുള്ള പുതിയ പ്ലാൻ പ്രകാരം കുറ്റിയടി നടന്നു. എങ്കിലും ഈയുള്ളന്റെ ഹൃദയത്തിൽ മഹാനവർകളെ കുറിച്ചുള്ള ചിന്തയും അവിടുത്തെ അനാരോഗ്യത്തിലുള്ള ആശങ്കയും വർദ്ധിക്കുകയായിരുന്നു. അന്ന് അവിടുന്ന് നിർദ്ദേശിച്ചത് പ്രകാരം മഹാനവർകൾ ഇരിക്കുന്ന സദസ്സിൽ മിഅ്‌റാജ് പള്ളിയിൽ പ്രസംഗിക്കുമ്പോൾ വിറക്കുന്ന ചുണ്ടുകളോടെ ഞാനത് സൂചിപ്പിക്കുകയും ചെയ്തു. ഈജിപ്തിലെ ശാദുലി ദിക്റുകളിൽ സംഭവിച്ചതും അവിടെ നിന്നുള്ള അനുഭവങ്ങളുടെ വെളിച്ചത്തിൽ ആത്മീയ ലോകത്തിന്റെ സംസ്കരണ രീതിയെക്കുറിച്ചും വലിയുല്ലാഹിയുടെ പൊരുത്തത്തോടെ അവിടുത്തെ മുമ്പിൽ വെച്ച് വിശദീകരിക്കുമ്പോൾ അവിടുന്ന് എനിക്ക് ആവേശം പകർന്ന് തന്നത് ഞാനോർക്കുകയാണ്.

മഖ്ബറക്ക് കുറ്റിയടിച്ചതിന്റെ സൂചന അവിടുത്തെ അനുചര വൃന്ദങ്ങളായ ഞങ്ങളെ ഏറെ വ്യാകുലപ്പെടുത്തുന്നതാണെന്ന് പ്രസംഗത്തിൽ ഞാൻ സൂചിപ്പിക്കുമ്പോൾ പകരം പുഞ്ചിരി മാത്രമായിരുന്നു ആ പുണ്യവദനത്തിൽ ദൃശ്യമായത്. കുറ്റിയടിച്ച് ആറ് മാസം പൂർത്തിയാവുന്നതിന് മുമ്പേ അവിടുന്ന് നമ്മോട് വിട്ടു പിരിഞ്ഞു. കുറ്റിയടിച്ച് പോന്നപ്പോൾ പ്ലേനിന്റെ ചെറിയൊരു രൂപം കണ്ടിരുന്നെങ്കിലും എലിവേഷൻ വ്യക്തമായിരുന്നില്ല. തുടർന്ന് അവിടുത്തെ ജനാസയോടൊപ്പമാണ് രണ്ടാമത് അവിടെ എത്തുന്നത്. ഞാൻ അത്ഭുതപ്പെട്ടു പോയി. അബൂബക്കർ ഹാജിയോടും മറ്റും അന്വേഷിച്ചു ഈ പ്ലേൻ അവിടുന്ന് നിർദ്ദേശിച്ചതായിരുന്നോ? ഇല്ല, പ്രത്യക്ഷമായി അവിടുന്ന് നിർദ്ദേശിച്ചതല്ല. ഞങ്ങളും തുടക്കത്തിൽ പ്രതീക്ഷിച്ചില്ല. എഞ്ചിനീയർ പോലും ഇതിങ്ങിനെയൊരു ബന്ധത്തിന്റെ അടിസ്ഥാനത്തിലാണെന്ന് കരുതിയില്ല. പ്രത്യക്ഷത്തിൽ ബൈതുൽ മുഖദ്ദസിന്റെ മാതൃകയുടെ തനി പകർപ്പ്.

## രസകരമായൊരു കല്ല്യാണം

കൗതുകകരമായൊരു വിവാഹമായിരുന്നു വലിയുല്ലാഹി വടകരയുടേത്. വിവാഹ ജീവിതത്തെ കുറിച്ച് അശേഷം ചിന്തിക്കാതെ ഇബാദത്തിലായി കഴിഞ്ഞു കൂടിയ മഹാൻ തനിക്ക് അമ്പത്തഞ്ച് വയസ്സ് പിന്നിട്ടപ്പോഴാണ് വിവാഹത്തെ കുറിച്ച് ചിന്തിക്കുന്നത്. അതും ആരൊക്കെയൊ നിർബന്ധിച്ചത് കൊണ്ട് മാത്രം. അവി

ചാരിതമായൊരു വിവാഹമായിരുന്നു അത്. വളരെ കൗതുകകരമായ ആ സംഭവം നടക്കാവ് അബുബക്കർ ഹാജിയാണ് ഈയുള്ളവന് വിവരിച്ചു തന്നത്.

വിശുദ്ധ ഇസ്‌ലാംമതം ആശ്ലേഷിച്ച അബുദുല്ല മുസ്‌ലിയാർ സ്വകുടുംബം പൊന്നാനിയിൽ താമസിക്കുന്ന കാലം. പൊന്നാനി സ്വദേശി ഫാത്വിമയായിരുന്നു അദ്ദേഹത്തിന്റെ ഭാര്യ. ആ ദാമ്പത്യത്തിൽ മൂന്നാണും രണ്ട് പെണ്ണും ജനിച്ചു. ആമിന,സൈനബ. സൈനബ വളർന്നു, വിവാഹ പ്രായത്തിലെത്തി നിൽക്കുന്നു. സ്വാലിഹായ ഒരു ഭർത്താവിനു മാത്രമെ മകളെ വിവാഹം ചെയ്തു കൊടുക്കുകയുള്ളുവെന്ന് പിതാവ് അബ്ദുല്ല മുസ്‌ലിയാർ മനസ്സിലുറപ്പിച്ചു. താനാഗ്രഹിക്കുന്ന തരത്തിലൊരു ഭർത്താവിനെ തന്റെ മകൾക്ക് തരണമെന്നയാൾ റബ്ബിനോട് മനമുരുകി പ്രാർത്ഥിച്ചു.

മർഹും സയ്യിദലവി മമ്പുറം തങ്ങളുടെ മഖാമിൽ ചെന്ന് പലവുരു ഖുർആൻ ഓതി ദുആ ഇരുന്നു. ആ പ്രാർത്ഥനക്ക് ഉത്തരം ലഭിച്ചു. "വടകരയിൽ വണ്ടി നിർത്തിയ ആളെ കണ്ട് ദുആ ചെയ്യിപ്പിക്കുക" അന്തരംഗത്ത് ആരോ മന്ത്രിച്ചു കൊണ്ടിരുന്നു. അങ്ങനെ അബ്ദുല്ല മുസ്‌ലിയാർ ചെറുവണ്ണൂർ മലയിലെത്തി. മർഹും മുഹമ്മദാജി തങ്ങളെ കണ്ട് മകളുടെ കല്ല്യാണ കാര്യം പറഞ്ഞു. "സൈനബാനെ എനിക്ക് കെട്ടിച്ചു തരൂ" അബ്ദുല്ല മുസ്‌ലിയാർ ഒരു നിമിഷം പകച്ചു നിന്നെങ്കിലും തന്റെ സൗഭാഗ്യ സിദ്ധിൽ സന്തോഷിച്ച് ആ നിമിഷത്തിൽ തന്നെ മകളെ വടകര തങ്ങൾക്ക് നികാഹ് ചെയ്തു കൊടുത്തു.

സ്വാലിഹായ ഒരു ഭർത്താവിനെ തന്നെ മകൾക്ക് ലഭിച്ചിരിക്കുന്നു വെന്ന വിവരം വെച്ച് അബ്ദുല്ല മുസ്‌ലിയാർ പൊന്നാനിയിലേക്ക് കത്തയച്ചു. അറിയപ്പെട്ട പുണ്യ കേന്ദ്രങ്ങൾ സന്ദർശിക്കൽ അബ്ദുല്ല മുസ്‌ലിയാരുടെ പതിവായിരുന്നു. മകൾക്ക് നല്ലൊരു ഭർത്താവിനെ കിട്ടിയ സമാശ്വാസത്തിൽ അബ്ദുല്ലമുസ്‌ലിയാർ വീട്ടിൽ കത്തു മുഖേന വിവരമറിയിച്ച് നേരെ പോയത് അജ്മീറിലേക്കായിരുന്നു.

മകളെ നികാഹ് ചെയ്തു കൊടുത്തുവെന്നല്ലാതെ അനന്തരമുള്ള ആചാരങ്ങൾക്കൊ ന്നും അബ്ദുല്ല മുസ്‌ലിയാർ നിന്നില്ല. ചെറുവണ്ണൂർ മലയിൽ വീട്ടിൽ ആർക്കും അബ്ദുല്ല മുസ്‌ലിയാരുടെ വീടേതാണെന്നറിയല്ല. എങ്ങനെ പെണ്ണിനെ തേടി പോകും. വടക ര തങ്ങളുടെ സഹോദരങ്ങളും ബന്ധുക്കളും അബ്ദുല്ല മുസ്‌ലിയാരെ പല ദിക്കിലും അ ന്വേഷിച്ചു. ഇതിനിടയിൽ വർഷങ്ങൾ പിന്നിട്ടു. വീടു കൂടൽ നടന്നിട്ടില്ല എന്ന് മാത്രമല്ല പുതിയാപ്ലക്ക് ഭാര്യയെ ഒരു നോക്ക് കാണാൻ പോലും അവസരം ലഭിച്ചില്ല. ഊരും പേരുമറിയാതെ പൊന്നാനിയിൽ പോയി 'സൈനബാ'നെ തെരഞ്ഞിട്ടെന്തു ഫലം.

സംഭവം നാടു നീളെ എല്ലാവരും അറിഞ്ഞു. തന്നെ വടകര തങ്ങളും ബന്ധുക്കളും തെരക്കുന്ന വിവരം അബ്ദുല്ല മുസ്‌ലിയാരുടെ കാതിലും എ

ങ്ങനെയോ എത്തി. അദ്ദേഹം ചെറുവണ്ണൂർ മകളുടെ ഭർതൃഗൃഹത്തിലെത്തി. പക്ഷെ, മരുമകനെ കാണാൻ കഴിഞ്ഞില്ല. മരുമകനും അമ്മോശനും, ഭാര്യയും ഭർത്താവും തമ്മിൽ പരസ്പരം കാണാൻ കഴിയാതെ വർഷങ്ങൾ പിന്നെയും പിന്നിട്ടു.

ഒരു ദിവസം വടകര മുഹമ്മദാജി തങ്ങൾ തന്റെടുക്കൽ നിന്നവരോട് പറഞ്ഞു. "നമുക്കിന്ന് പൊന്നാനിയിൽ പോകണം." വർഷങ്ങൾക്ക് മുമ്പ് നികാഹ് ചെയ്ത പുതുനാരിയെ കാണാനുള്ള ആഗ്രഹം. ഭാര്യക്കുവേണ്ട സാധനങ്ങൾ വാങ്ങി. പുതിയാപ്ല വടകര ഏതാനും പേരൊന്നിച്ച് പൊന്നാനിയിലെത്തി.

അപരിചിതമായ സ്ഥലം, ഭാര്യാവീട് എങ്ങനെ തേടിപിടിക്കും. പലരോടും പലയാവർത്തി ചോദിച്ചു. "അബ്ദുല്ല മുസ്‌ലിയാരുടെ മകൾ സൈനബാനെ അറിയുമോ" എത്രയെത്ര സൈനബമാർ...പൊന്നാനിയിൽ സൈനബമാർക്കുണ്ടോ വല്ല പഞ്ഞവും..! എല്ലാവരും കൈമലർത്തി..

ഡീലക്സ് ഹോട്ടൽ ബാവക്കുട്ടി ഹാജിക്ക് വടകര തങ്ങളെ നേരത്തെ കേട്ട പരിചയമുണ്ട്. സ്വന്തം ഭാര്യയെ തേടി പൊന്നാനിയിലെത്തിയ ബഹു. മുഹമ്മദാജിയെ അദ്ദേഹം തിരിച്ചറിഞ്ഞു. തന്റെ വീട്ടിലേക്ക് ക്ഷണിച്ചു. അവിടെ കുറച്ച് ചിലവഴിച്ചു. പൊന്നാനിയിൽ താമസിക്കുന്ന അബ്ദുല്ല മുസ്‌ലിയാരുടെ വീടേതാണെന്ന് പരതി കണ്ടു പിടിക്കാൻ ഏർപ്പാട് ചെയ്തു. കഠിനാധ്വാനത്തിനു ശേഷം 'സൈനബാ'ന്റെ വീട് കണ്ടെത്തി. തന്നെ വർഷങ്ങൾക്ക് മുമ്പ് പിതാവ് ചെറുവണ്ണൂരിലെ 'മുഹമ്മദാജി' എന്നൊരാൾക്ക് വിവാഹം ചെയതു കൊടുത്തുവെന്ന വിവരം മാത്രമെ സൈനബാക്കുള്ളൂ. പുതുമാരനെ കൺകുളിർക്കെ കാണാനുള്ള ഭാഗ്യം ഇതുവരെ ലഭിച്ചില്ല. മാരനെ കുറിച്ച് മനസ്സിൽ ഒരായിരം കിനാക്കളുമായി തള്ളി നീക്കിയ തന്നെ തേടി പ്രിയ ഭർത്താവ് സ്ഥലത്തെത്തിയിരിക്കുന്നു. വിവരം കേട്ട 'സൈനബ' ആനന്ദത്താൽ പൊറുതിമുട്ടി. മരുമകൻ വരുന്ന വിവരം കേട്ട അമ്മായി ഫാത്വിമയും സഹോദരങ്ങളും ഞൊടിയിടകൊണ്ട് പുതിയാപ്ലയെ സ്വീകരിക്കാനുള്ള തയ്യാറെടുപ്പുകൾ നടത്തി.

വടകരയുടെ സാന്നിധ്യം ഡീലക്സ് ബാവക്കുട്ടി ഹാജിക്ക് സൗഭാഗ്യ സിദ്ധിയായി. ആത്മീയ വിഹായസ്സിലെ സാത്വിക നായകൻ തന്റെ വീട്ടിൽ, അതും പുതുമണവാളനായി കൊണ്ട്.. അദ്ദേഹത്തിന്റെ വീട്ടിൽ ഒരു കല്യാണത്തിന്റെ പ്രതീതി. അവിടെ നിന്ന് കല്യാണ സംഘം പെൺ വീട്ടിലെത്തി. രാത്രിയിലായിരുന്നു കല്യാണം. വർഷങ്ങൾക്ക് മുമ്പ് നടക്കേണ്ടിയിരുന്ന ഒരുചടങ്ങ് ഒരു ചരിത്ര നിയോഗമായി മാറുന്നതിന് പൊന്നാനിക്കാർ സാകൂതം സാക്ഷികളായി..... കുറഞ്ഞ ദിവസങ്ങൾ ഭാര്യ വീട്ടിൽ കഴിച്ചു കൂട്ടിയതിനു ശേഷം ഭാര്യ സൈനബയുമൊത്ത് ബഹു. വടകര മുഹമ്മദാജി ചെറുവണ്ണൂരിലേക്ക് മടങ്ങി. അമ്മോശൻ ഈ കഥ അറിയു

മ്പോഴേക്കും വളരെ വൈകിയിരുന്നു.

ആ ദാമ്പത്യത്തിൽ നാല് മക്കൾ ജനിച്ചെങ്കിലും രണ്ട് പേർ പ്രസവിച്ച ഉടനെ തന്നെ മരണപ്പെട്ടു. വടകര തങ്ങളുടെ മാതാവ് അന്ത്യവിശ്രമം കൊള്ളുന്ന മലയിൽ മഖാമിലാണ് അവരുടെ ഖബറുകൾ..

മലയിലെ വസതിയിൽ ആയിശ, നഫീസ, എന്നീ രണ്ട് പെൺമക്കൾ താമസിക്കുന്നു. മുയ്പ്പോത്ത് മാണിക്കോത്ത് അഹമ്മദ് ഹാജിയാണ് ആയിശയുടെ ഭർത്താവ്, നാല് പെണ്ണും ഒരാണും ആ ബന്ധത്തിലുണ്ട്. നഫീസയുടെ ഭർത്താവ് ചെറുവണ്ണൂരിലെ പി.സി.അഹമ്മദാണ്. രണ്ട് പെൺകുട്ടിയും ഒരാൺകുട്ടിയും അവർക്കുണ്ട്.

തിരൂരിനടുത്ത പയ്യനങ്ങാടി, ഇരിങ്ങാവൂർ റോഡിൽ വാണിയന്നൂരിലെ ഹാജി ബസാറിൽ താമസിക്കുന്ന 'തിത്താച്ചുമ്മ' വടകര തങ്ങളുടെ രണ്ടാം ഭാര്യയാണ്. ഇരുപത് വർഷം മുമ്പാണ് ഈ ബന്ധം നടക്കുന്നത്. ഈ ദാമ്പത്യത്തിൽ പിറന്നത് ആറ് സന്താനങ്ങളാണ്. (വടകര തങ്ങൾക്കന്ന് പ്രായം എൺപത് കഴിഞ്ഞിരുന്നു.) അബ്ദുർറഹിമാൻ ഹാജി, അബ്ദുൽ ഖാദിർ, ബശീർ, ഉമർ, ഇരട്ട സഹോദരികളായ ആസ്യ, സുഹ്റ, എന്നീ മക്കളാണ് രണ്ടാം ഭാര്യയിൽ ജനിച്ചത്. ജീവിതത്തിന്റെ സായം സന്ധ്യയിലും യൗവ്വന തുടിപ്പോടെ സുന്ദരമായൊരു ദാമ്പത്യ ജീവിതം നയിക്കാൻ തങ്ങൾക്കു കഴിഞ്ഞുവെന്നത് റബ്ബിന്റെ അപാരാനുഗ്രഹമായിരിക്കണം.

**ശാഹുൽ ഹമീദ് ബാഖവി ശാന്തപുരം**

# തങ്ങളോടൊത്ത് മുപ്പതോളം വർഷം

നടക്കാവ് കണ്ണൂർ റോഡിലൂടെ സ്പീഡിൽ നടന്നു പോകുന്ന മുഹമ്മദ് ഹാജി തങ്ങൾ, കൺനിറയെ നോക്കി നിന്ന ഞാൻ പതിയെ അദ്ദേഹത്തെ സമീപിച്ചു. സലാം പറഞ്ഞു. ആദരപൂർവ്വം വീട്ടിലേക്ക് ക്ഷണിച്ചു. 'ഇൻശാ അല്ലാഹ്' പിന്നീട് വരാം തങ്ങളുച്ചരിച്ചു.

ആ പറച്ചിൽ എന്റെ മനസ്സിൽ പൂവിട്ട് വളർന്നു. തങ്ങളെ കാണാൻ മനസ്സിന് സദാ വെമ്പൽ, നാൾക്കുനാൾ മോഹം വർദ്ധിച്ചു കൊണ്ടിരിക്കുന്നു.

എങ്ങനെ പോകും....? തനിച്ചു പോയാൽ മതിയോ? മനസ്സ് സംഘർഷത്താൽ വീർപ്പുമുട്ടി. ഒടുവിൽ ഒരുനാൾ ഞാൻ തനിച്ചു തന്നെ ചെറുവണ്ണൂരിലെത്തി. എനിക്കന്ന് ഇരുപത്തെട്ട് വയസ്സ് പ്രായമായിരുന്നു.

തുണി മടക്കി കുത്തി എന്തിനോ തയ്യാറെടുക്കുന്ന ഒരു രൂപത്തിലാണ് കണ്ടിയിൽതാഴെ സ്രാമ്പ്യയുടെ വടക്കു ഭാഗത്ത് നിൽക്കുന്ന തങ്ങളെ ഞാനന്ന് കണ്ടത്. "മനുഷ്യന്മാർ പിരാന്തെടുത്ത് ദുൻയാവിന്റെ കാര്യത്തിന് ഓടാലല്ലോ. ആഖിറത്തിന്റെ കാര്യം പറയാനാരുണ്ട്." ഇതും പറഞ്ഞ് തങ്ങൾ നോക്കിയത് എന്റെ മുഖത്തേക്കാണ്. ഗൗരവം സ്ഫുരിക്കുന്ന ആ നോട്ടത്തിൽ ഞാൻ വല്ലാതായി... എങ്കിലും മനസ്സ് കൊണ്ട് ഞാൻ തങ്ങൾക്ക് മറുപടി നൽകി. "ഞാനിവിടം വന്നത് ആഖിറത്തിന്റെ കാര്യത്തിനാണ്." എന്റെ മനസ്സ് വായിച്ച തങ്ങൾ എന്നെ വീട്ടിലേക്ക് ക്ഷണിച്ചു. ഞങ്ങളൊന്നിച്ച് ഭക്ഷണം കഴിച്ചു. "ഇന്നിവിടെ നിൽക്കുന്നോ? അതോ പോണോ?" വടകര തങ്ങളുടെ ചോദ്യം. 'സമ്മതം തരികയാണെങ്കിൽ പോകാം' ഞാൻ പറഞ്ഞു. അന്ന് യാത്ര പറഞ്ഞിറങ്ങി.

ഇരുപത്തെട്ട് വർഷങ്ങൾക്കു മുമ്പാണീ സംഭവം നടക്കുന്നത്.

പിന്നീട് വടകരയുമാ യി നിരന്തരം ബന്ധം പുലർത്തികൊണ്ടിരുന്നു. ഈ ബന്ധത്തിനിടയിൽ എന്നോട് ഇടക്കിടെ 'കോഴിക്കോട്ടുകാർ നാൽപതാള് വേണം' എന്ന് പറയാറുണ്ടായിരുന്നു. ഇത് കേൾക്കുന്നവർ മിഅ്റാജ് നേർച്ചക്ക് നാൽപത് പേർ വളണ്ടിയർമാരായി വേണമെന്നാണ് തങ്ങൾ പറയുന്നതെന്ന് എന്നോട് പറയാറുണ്ടായിരുന്നെങ്കിലും ഞാനത് തിരുത്തി. അതല്ല അദ്ദേഹത്തിന്റെ ലക്ഷ്യം നമുക്ക് പിന്നീടറിയാം. തങ്ങളുമായി എന്റെ ബന്ധം വളർന്നു കൊണ്ടിരുന്നു. മഹാനവർകളുടെ അനുജന്മാർ, മക്കൾ, കുടുംബങ്ങൾ എന്നിവരുമായി ഞാൻ ഉറ്റബന്ധം സ്ഥാപിച്ചു. പലപ്പോഴും തങ്ങളോടൊത്ത് അവർ നടക്കാവിലെ എന്റെ വീട് സന്ദർശിച്ചു. കോഴിക്കോട്ടേക്ക് എന്ത് ആവശ്യത്തിന് വരികയാണെങ്കിലും നടക്കാവ് അബൂബക്കർ ഹാജിയുമായി ബന്ധപ്പെടുക എന്ന് തങ്ങൾ കുടുംബാംഗങ്ങളോട് പറയാറുണ്ടായിരുന്നു.

ആയിടക്കാണ് 1971 ൽ നേത്ര ശസ്ത്രക്രിയക്ക് വേണ്ടി എന്റെ വീട്ടിൽ വടകര തങ്ങൾ കുടുംബ സമ്മേതം വന്നത്. കൂട്ടത്തിൽ സമസ്തയുമായി നിരന്തര ബന്ധമുള്ള ചെറുവണ്ണൂർ സി.കെ. അബ്ദുല്ല മുസ്‌ലിയാരും വേറെ ചിലരുമുണ്ടായിരുന്നു. "തങ്ങളുടെ കണ്ണ് ഓപ്പറേഷൻ ചെയ്യണം" കൂടെ വന്നവർ എന്നോട് പറഞ്ഞു. ഇത് കേട്ട ഞാൻ തെല്ലൊന്നമ്പരന്നു 'ഞാൻ തങ്ങളോട് വളരെ രഹസ്യമായി ചോദിച്ചു' എന്ത് ചെയ്യണം. "ഇവരെല്ലാം അങ്ങനെ പറയുന്നത്" 'ഇവര് പറയുന്നത് എനിക്ക് സ്വീകാര്യമല്ല' അങ്ങയുടെ അഭിപ്രായമാണ് വലുത്" ഞാൻ വീണ്ടും പറഞ്ഞു. എന്നാൽ ചെയ്തേക്കാം.' സമ്മതിച്ചു...

കോഴിക്കോട് മെഡിക്കൽ കോളേജ് കണ്ണ് സ്പെഷ്യലിസ്റ്റും കോളേജ് സൂപ്രണ്ടുമായിരുന്ന 'ശങ്കർ' ഡോക്ടറെ ഞാൻ ഈ ആവശ്യത്തിനായി സന്ദർശിച്ചു.. അദ്ദേഹത്തെ കുറിച്ച് ചോദിച്ചറിഞ്ഞു. ഗൗരവ പ്രകൃതക്കാരനായിരുന്ന ശങ്കറിനോട് വടകര തങ്ങളെ കുറിച്ച വിവരമെല്ലാം ഞാൻ പറഞ്ഞു ധരിപ്പിച്ചു. "തങ്ങളാണോ?" ഡോ ക്ടർ ചോദിച്ചു. അതേ ഞാൻ പറഞ്ഞു. അന്നു തന്നെ ഞങ്ങൾ വടകര തങ്ങളെയും കൊണ്ട് ഡോ: ശങ്കറെ സമീപിച്ചു. ഞാനും തങ്ങളും മാത്രം റൂമിൽ കടന്നു. കൂടെ വന്നവർ പുറത്തു നിന്നു.

'ചാർട്ട് നോക്കി അക്ഷരങ്ങൾ വായിക്കാൻ' ഡോക്ടർ ബഹു തങ്ങളോടാവശ്യപ്പെട്ടെങ്കിലും വിപരീതമായാണ് തങ്ങൾ അക്ഷരങ്ങൾ വായിച്ചത്. പ്രഥമ ദൃഷ്ട്യാ തന്നെ കണ്ണിന് തകരാറുണ്ടെന്ന് മനസ്സിലാക്കിയ ഡോക്ടർ (സ്വന്തം കൈവിരൽ കൊണ്ട് കണ്ണ് ചൂഴുന്ന സ്വഭാവം തങ്ങൾക്കുണ്ടായിരുന്നു) ഓപ്പറേഷൻ നടത്താൻ തീരുമാനിച്ചു. തങ്ങളെ ആശുപത്രിയിൽ അഡ്മിറ്റ് ചെയ്തു. പിറ്റേന്ന് ഓപ്പറേഷൻ നടത്തി. ഓപ്പറേഷൻ തിയേറ്ററിലേക്ക് പോകാനായി ഡോക്ടർ തങ്ങളെ ക്ഷണിച്ചപ്പോൾ

'അബൂബക്കർ വരട്ടെ എന്നിട്ട് ഞാൻ വരാം' തങ്ങളെ കുറിച്ച് നല്ലവണ്ണം മനസ്സിലാക്കിയ ഡോക്ടർ എന്നെ വിവരം ധരിപ്പിച്ചു. ഞാൻ ചെന്ന ഉടനെ തങ്ങൾ തിയേറ്ററിലേക്ക് പുറപ്പെട്ടു. മൂന്നു മണിക്കൂറിൽ കൂടുതൽ നീണ്ട ശാസ്ത്രക്രിയയായിരുന്നു അത്... തങ്ങളെ ആശുപത്രിയിൽ പ്രവേശിപ്പിച്ചതറിഞ്ഞ ജനങ്ങൾ തങ്ങളെ തിരക്കി ആശുപത്രിയിലെത്തികൊണ്ടിരുന്നു. ഈ സമയം മടവൂർ സി. എം. വലിയുല്ലാഹി അവർകൾ മെഡിക്കൽ കോളേജ് വഴി കടന്നു പോയി.

ശസ്ത്ര ക്രിയ കഴിഞ്ഞതിനു ശേഷം ജനറൽ വാർഡിൽ തങ്ങളെ കൊണ്ടു കിടത്തി. അന്നും തലേ ദിവസവും കണ്ണ് ഓപ്പറേഷൻ കഴിഞ്ഞ് വാർഡിൽ കിടക്കുന്ന രോഗികളെ നോക്കി തങ്ങൾ പറഞ്ഞു. "ആരും ഇളകരുത് കണ്ണ് ഓപ്പറേഷൻ ചെയ്തിരിക്കയാ' സൂക്ഷിക്കണം. എന്നിട്ട് സ്വന്തം കണ്ണിന്റെ കെട്ട് അദ്ദേഹം എടുത്തു മാറ്റി. ഈ വിവരം ഡോക്ടർമാരറിഞ്ഞു അവർ കൂട്ടത്തോടെ പാഞ്ഞെത്തി. തങ്ങളോട് ചോദിച്ചു. 'തങ്ങളെ കെട്ട് ഇപ്പോഴെവിടെ' ഉടനെ തങ്ങൾ സ്വന്തം കൈ കൊണ്ട് കെട്ട് പൂർവ്വസ്ഥിതിയിലാക്കി. ഈ പ്രവൃത്തി ആശ്ചര്യത്തോടെ നോക്കി നിന്ന ശങ്കർ ഡോക്ടർ സഹ പ്രവർത്തകരോടായി പറഞ്ഞു. ഇദ്ദേഹം സാധാരണ മനുഷ്യനോ! അസാധാരണ മനുഷ്യനോ! അവർക്കൊന്നും ഉത്തരം പറയാനില്ലായിരുന്നു. അടുത്ത് നിന്നിരുന്ന എന്നെ നോക്കി തങ്ങൾ ചോദിച്ചു 'സമയമെത്രയായി' മുന്ന് മണി കഴിഞ്ഞു. ഞാൻ പറഞ്ഞു. ളുഹ്റിന്റെ സമയം കഴിയാറായി' ഉടനെ നിസ്കരിക്കുക' അങ്ങനെ കെട്ട് നീക്കി പച്ച വെള്ളം കൊണ്ട് മഹാനവർകൾ വുളു എടുത്തു... ഞങ്ങൾ രണ്ട് പേരും ജമാഅത്തായി വാർഡിൽ വെച്ച് തന്നെ നിസ്കരിച്ചു. ഓരോ വഖ്ത്തിലും ഇപ്രകാരം നിസ്കരിച്ചു. മുറിവുണങ്ങാനുള്ള ഗുളിക കൊടുക്കുമെങ്കിലും ഞങ്ങളുടെ ശ്രദ്ധ തെറ്റിയാൽ തുപ്പികളയും... മരുന്ന് കഴിച്ചതായി എന്റെ ദൃഷ്ടിയിൽ പെട്ടിരുന്നില്ല. ഈ ദിവസം അദ്ദേഹം തീരെ ഉറങ്ങിയിരുന്നില്ല. രണ്ട് ദിവസം കഴിഞ്ഞ് പരിപൂർണ്ണ സുഖത്തോടെ ഞങ്ങൾ ആശുപത്രി വിട്ടു.

1972 ൽ തങ്ങളുടെ തോളെല്ല് ഒരു വീഴ്ചയിൽ പൊട്ടി. ഉടനെ കൊയിലാണ്ടി നഴ്സിംഗ് ഹോമിൽ പ്രവേശിപ്പിച്ചു. വേണ്ട ശുശ്രൂഷകൾ നടത്തി. സംഭവ ദിവസം രാത്രി തങ്ങളുടെ അനുജൻ ഇബ്രാഹീം ഹാജി എന്റെ അടുക്കൽ വന്ന് വിവരം ധരിപ്പിച്ചു. ഞാനദ്ദേഹത്തോടൊപ്പം ആശുപത്രിയിൽ ചെന്നു. ചെന്ന പാടെ എക്സറെ എടുത്തു നീട്ടി. 'ഇരുപത്തി നാല് മണിക്കൂർ കൊണ്ട് മരിച്ചു പോകുമെന്നാ ഡോക്ടർ പറഞ്ഞത്' പുഞ്ചിരിയോടെ തങ്ങൾ എന്നോട് പറഞ്ഞു. ഞാനവിടെ തങ്ങി. രാത്രി പത്ത് മണിക്ക് കൊയിലാണ്ടിയിലെ അറിയപ്പെടുന്ന ഇതര സമുദായത്തിലെ ഒരു അഡ്വക്കറ്റ് തന്റെ ഭാര്യയുമൊത്ത് തങ്ങളെ സന്ദർശിക്കാൻ വന്നു. ഈ സമയം

തങ്ങൾ ഉറക്കത്തിലായിരുന്നു. 'ഉറങ്ങിക്കോട്ടെ' ഉണർത്തേണ്ട' ഉണരുമ്പോൾ വക്കീൽ വന്നുവെന്ന് പറഞ്ഞാമതി." അദ്ദേഹം പറഞ്ഞു. അവർ പോയ ഉടനെ തങ്ങളുണർന്നു..... വക്കീൽ വന്ന കാര്യം ഞാനവരെ ധരിപ്പിച്ചു. "അവനെ എനിക്കറിയാം. അവൻ പോക്കരാണ്" തങ്ങൾ മറുപടി പറഞ്ഞു. നേരം പുലർന്നു. എന്നെ വിളിച്ചു പറഞ്ഞു. "ആശുപത്രി കാശ് കൊട്' നമുക്ക് പോകാം' ചെറുവണ്ണൂരിലേക്ക് പോന്നു. പൊട്ടിയ തോളെല്ല് എന്തായി എന്ന് മരണം വരെ പിന്നീട് ഞാൻ ചോദിച്ചില്ല. എന്നോടതിനെ കുറിച്ച് പറഞ്ഞതുമില്ല. മാസങ്ങൾ കഴിഞ്ഞു വളവന്നൂർ യതീംഖാനയിലെ ഒരു പൊതു പരിപാടിയിൽ തങ്ങൾ പങ്കെടുത്തു. കൂട്ടത്തിൽ ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാരും ഈയുള്ളവനുമുണ്ടായിരുന്നു. എന്നെ ചൂണ്ടി ബാപ്പു മുസ്‌ലിയാരോടായി തങ്ങൾ പറഞ്ഞു "അബൂബക്കറിന്റെ പുരയിൽ ദിക്റ് സ്ഥാപിക്കണം" നിങ്ങളുടെ അഭിപ്രായമെന്ത്?

നടക്കാവിൽ ദിക്റ് സ്ഥാപിക്കാൻ എന്നോടെന്തിന് അന്വേഷണം ബാപ്പു മുസ്‌ലിയാർ പറഞ്ഞു. "നിങ്ങൾ അറിയണം" തങ്ങളുടെ മറുപടി. ഇതു കേട്ട ചാപ്പനങ്ങാടി സന്തോഷത്താൽ പുഞ്ചരിച്ചു. ദിവസങ്ങൾ കഴിഞ്ഞതിനു ശേഷം നടക്കാവിൽ ദിക്റ് സ്ഥാപിച്ചു. "കോഴിക്കോട്ടുകാർ നാൽപത് പേർ വേണം" അതും ശാദുലിയാക്കളാവട്ടെ തങ്ങൾ നേരത്തെ പറഞ്ഞതിന്റെ പൊരുൾ.

ശാദുലി ദിക്റ് സ്ഥാപിച്ച് ഇരുപത്താറ് വർഷം പിന്നിട്ടു. എല്ലാ അറബി മാസം പതിനേഴാം രാവിലാണ് റാത്തീബ് നടത്താറ്. ഇന്നേവരെ പതിവായി നടന്നുവരുന്നു. എന്റെ വീടിന് 'റാഹത്ത് മൻസിൽ' എന്ന നാമകരണം ചെയ്തത് തങ്ങളുടെ നിർദ്ദേശത്തിൽ സി.കെ. അബ്ദുല്ല മുസ്‌ലിയാർ ചെറുവണ്ണൂരായിരുന്നു. അന്നു മുതൽ 'റാഹത്ത്' മൻസിൽ എന്ന പേരിലാണ് നടക്കാവ് ക്രാസ് റോഡിലുള്ള എന്റെ വീട് അറിയപ്പെടുന്നത്.

1973ലാണ് അദ്ദേഹമൊത്തുള്ള എന്റെ പ്രഥമ ഹജ്ജ് യാത്ര. (മൂന്ന് പ്രാവശ്യം തങ്ങളൊത്ത് കപ്പലിൽ ഞാൻ ഹജ്ജിന് പോയിട്ടുണ്ട്.) ആദ്യ യാത്രയിൽ മദീനയിലെത്തിയ ഉടനെ അദ്ദേഹമെനിക്കൊരു സാരവത്തായ ഉപദേശം നൽകി. "റൗളാ ശരീഫിനു വളരെ ദൂരെ ആദരവോടെ നിൽക്കുക" എന്നാൽ ബഹുമാനപ്പെട്ടവർ റൗളാ ശരീഫിനടുത്ത് വന്നതായി എന്റെ ദൃഷ്ടിയിൽ പെട്ടിട്ടില്ല. പിന്നീട് നടന്ന ഹജ്ജ് യാത്രയിൽ കൂടെയുള്ളവരുടെ നിർബന്ധത്തിനു വഴങ്ങി റൗളാ ശരീഫിന് വളരെ ദൂരെ നിന്ന് അദ്ദേഹം ദുആ ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഹജ്ജ് യാത്രയിൽ മക്കയിലെ പൗര പ്രമുഖരും പണ്ഡിതന്മാരും വളരെ ആദരവോടെയും ബഹുമാനത്തോടെയുമായിരുന്നു തങ്ങളെ സമീപിച്ചിരുന്നത്. പലരും സ്വന്തം വീട്ടിലേക്ക് സൽകാരത്തിനും ദിക്റ് മജ്ലിസിലേക്കും മുഖ്യാതിഥിയായി തങ്ങളെ ക്ഷണിക്കാറു

ണ്ട്. തങ്ങൾ സന്തോഷപൂർവ്വം അത്തരം സദസ്സുകളിൽ പങ്കെടുക്കാറുണ്ട്. ഹറമിൽ വെച്ചും താമസിക്കുന്ന റൂമുകളിലും മലയാളികളും അല്ലാത്തവരും ദുആ വസ്വിയ്യത്തിനും രോഗ ശമനത്തിനും വേണ്ടി അദ്ദേഹത്തെ പ്രത്യേകം സന്ദർശിക്കുക പതിവായിരുന്നു.

ഹജ്ജ് കഴിഞ്ഞ് തിരിക്കും നേരം ഒട്ടേറെ കിതാബുകൾ തങ്ങൾ വാങ്ങി കൊണ്ടു പോരാറുണ്ടായിരുന്നു. കിതാബുകളുമായുള്ള മഹാനവർകളുടെ ബന്ധത്തിന് യാതൊരു മങ്ങലും തട്ടിയിട്ടുണ്ടായിരുന്നില്ല. യാത്ര ചെയ്യുന്നത് തങ്ങൾക്ക് വളരെ പ്രിയമായിരുന്നു. വാഹനത്തിലും കാൽനടയായും പല ദീർഘ യാത്രകളും അദ്ദേഹം നടത്തിയിട്ടുണ്ട്. സിംഗപ്പൂർ, മലേഷ്യ, ദുബൈ, സിലോൺ എന്നിവിടങ്ങൾ സന്ദർശിച്ച മഹാൻ വർഷം തോറും ബോംബെയും അജ്മീറും സന്ദർശിക്കുക പതിവായിരുന്നു. ബോംബെയുമായുള്ള തന്റെ ബന്ധത്തിനു നാൽപതിൽ പരം വർഷത്തിന്റെ പഴക്കമുണ്ട്. ബോംബെ, മിസ്തി മൊഹല്ല 'ഡോസന്റ്' ക്രോസ് ലൈനിലുള്ള കണ്ണൂർ പുതിയ തെരു സ്വദേശി ഉമർ കുട്ടി ഹാജിയുടെ ഫ്ളാറ്റിലാണ് അദ്ദേഹം സ്ഥിരമായി താമസിക്കുന്നത്.

ഉമ്മർ ഹാജി കുട്ടിക്ക് സന്താനങ്ങളുണ്ടായിരുന്നില്ല. തങ്ങളുടെ മനോവിഷമം അവർ ബഹു മുഹമ്മദാജി തങ്ങളോട് തുറന്നു പറഞ്ഞു. നീണ്ട കാലത്തെ കാത്തിരിപ്പിന് അറുതിയായി അവർക്കൊരു സന്താനം ജനിച്ചു. "അബ്ദുറഹിമാൻ" ബഹു. വടകര തങ്ങൾ ആ കുഞ്ഞിന് നാമകരണം ചെയ്തു. മുപ്പത്തെട്ടു വയസ്സുകാരനായ അബ്ദുർറഹ്മാൻ ഇന്നും ഭാര്യാ സമേതം ബോംബെയിൽ താമസിക്കുന്നു! വർസോബ, അന്തേരി, കട്കോപ്ര, ബോംബെയുടെ പ്രവിശാല ഭൂമിയിൽ അനേകം മുരീദന്മാരും ഹിന്ദുസ്ഥാനികളും മേമൻ മാരുമടങ്ങുന്ന ശിഷ്യ ഗണങ്ങളും വടകര തങ്ങളുടെ മഹത്വത്തിന്റെ നിറകുടങ്ങളായി ഇന്നും ബോംബെയിൽ ജീവിക്കുന്നു. ബാംഗ്ലൂർ, മദ്രാസ്, വിജയവാഡ, കർണ്ണാടക തുടങ്ങി ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിൽ അനേകം ശിഷ്യസമ്പത്ത് തങ്ങൾക്കുണ്ട്. ശാദുലി മജ്ലിസുമായി ബന്ധപ്പെട്ടവരാണ് ശിഷ്യൻ മാരിലധികവും.

ചരിത്രപരമായി ശാദുലിക്ക് വളരെയധികം പ്രാധാന്യവും പിൻബലവുമുണ്ടെങ്കിലും കോഴിക്കോട്ടു കാരെ സംബന്ധിച്ചിടത്തോളം ശാദുലി പ്രശസ്തമാകുന്നത് വടകര തങ്ങൾ മുഖേനയാണ്. നടക്കാവ് റാഹത്ത് മൻസിലിന് പുറമെ വെള്ളിമാട്കുന്ന്, കണ്ണപറമ്പിനടുത്ത്, തിരൂർ, കാന്തപുരം എന്നിവിടങ്ങളിലുള്ള ശാദുലി മജ്ലിസുകൾ പ്രശസ്തമാണ്.

**അബൂബക്കർ ഹാജി നടക്കാവ്**

# ഹൃദ്യമായ ഓർമ്മകൾ

1969 ന് ശേഷമാണ് എനിക്ക് വലിയ്യുല്ലാഹി കണ്ടിത്താഴം മുഹമ്മദ് ഹാജി തങ്ങളെ കാണാനും ശിഷ്യത്വം വരിക്കാനും ഭാഗ്യമുണ്ടായത്. മഹാനവർകളുടെ അസംഖ്യം അനിതര സവിശേഷതകളിൽ നിന്നു എനിക്കനുഭവപ്പെട്ടതിൽ കുറഞ്ഞ ഭാഗം നിങ്ങളുമായി പങ്കുവെക്കുന്നു.

1970ൽ മഹാനവർകൾ ബേങ്കളൂരിൽ വന്നപ്പോൾ എനിക്ക് അവിടെ ജാലഹള്ളി പോലീസ് സ്റ്റേഷനടുത്ത് ഒരു പലചരക്ക് കട ഉണ്ടായിരുന്നു. കെട്ടിടം പഴയതും വേണ്ടത്ര ഭദ്രതയുമുണ്ടായിരുന്നില്ല. രാത്രിയിൽ പെരുച്ചാഴികൾ ചുമർ തുരന്നു കടക്കുള്ളിൽ പ്രവേശിച്ചു അരി, പരിപ്പ്, മുത്താറി, പോലോത്ത ധാന്യങ്ങളുടെ ചാക്കുകളും മറ്റു പല സാധനങ്ങളും കടിച്ചുകീറി നാശങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. പല വിദ്യകൾ ഞാൻ പ്രയോഗിച്ചെങ്കിലും ഫലമുണ്ടായില്ല. ഈ വിവരം ഞാൻ മഹാനവർകളോട് പറഞ്ഞപ്പോൾ അവർ പറഞ്ഞു. നീ ഉള്ളേടത്ത് എനി പെരുച്ചാഴി വരുകയില്ല. അത്ഭുതമെന്നു പറയട്ടെ പിന്നീട് എനിക്ക് ആ വിഷമം ഇതുവരെ ഉണ്ടായിട്ടില്ല. കാലങ്ങൾക്കു ശേഷം ഞാൻ ബാങ്കളൂരിൽ ''ബെൻസൻഗിരി" എന്ന സ്ഥലത്ത് ഒരു കട തുടങ്ങിയിരുന്നു. ഒരിക്കൽ രാവിലെ കട തുറന്നു നോക്കുമ്പോൾ വലിയ രണ്ടു പെരുച്ചാഴി അവിടെ ചത്തു കിടക്കുന്നു. ഞാൻ മഹാന്റെ വാക്ക് തത്സമയം ഓർത്തുപോയി.

1971 ൽ ഒരു ദിവസം രാത്രി ഒരു സ്വപ്നമുണ്ടായി. സ്വപ്നത്തിൽ ആരോ വന്നു പറയുന്നു. വടകര ഔലി യശ്വന്തപുരത്ത് വന്നിട്ടുണ്ട്. ചെന്നു കാണുക. ഞാൻ രാവിലെ 10 മണിക്ക് കടയിൽ നിന്നു 7 കി.മീ. ദൂരമുള്ള യശ്വന്തപുരത്തേക്ക് പോയി. അവിടെ ഒരുകടയിൽ വടകര വന്നിട്ടുണ്ടോ എന്നന്വേഷിച്ചു. വന്നിട്ടില്ലെന്നു അവർ മറുപടി തന്നു. ശരി ഞാൻ പീടികയിലേക്ക് ആവശ്യമുള്ള ചരക്കുകൾ അവിടുന്നു വാങ്ങുന്നതിനിടയിൽ മഹാനവർകളും അഞ്ചാറുപേരും നടന്നുവരുന്നത് എന്റെ ശ്രദ്ധയിൽപെട്ടു. അത്ഭുതം. ഞാൻ ഉടനെ പോയി സലാം പറഞ്ഞു കൈ പിടിച്ചു മുത്തി.

ഇന്നലെ നിങ്ങളെ ഞാൻ സ്വപ്നം കണ്ടിരുന്നു എന്നു പറഞ്ഞു. നീ ഇവിടെ എന്തുചെയ്യുന്നു എന്നു ചോദിച്ചു. ഞാൻ കടയിൽ നിന്നു ചരക്കുകൾ വാങ്ങുകയാണെന്നു പറഞ്ഞു. എന്നാൽ ചരക്കുകൾ വാങ്ങി ഉടനെ കടയിലേക്കു പൊയ്ക്കോ എന്നു പറഞ്ഞപ്പോൾ ഞാൻ പിന്നെ ഒന്നും സംസാരിക്കാൻ നിന്നില്ല. 'പൊയ്ക്കോ' എന്നു പറഞ്ഞാൽ പിന്നീട് അവരുടെ പിന്നാലെ നടക്കുന്നത് ഒരു അദബ് കേടാണല്ലോ എന്നോർത്ത് തിരിച്ചു പോയി.

അടുത്ത വർഷവും ഇതേ സ്വപ്നം തന്നെ ഉണ്ടായി. ഞാൻ പോയി ക്കണ്ടു. അവർ മുമ്പത്തെപ്പോലെ തന്നെ സംസാരിച്ചപ്പൾ ഞാൻ തിരിച്ചു പോന്നു.

3-ാം വർഷവും ഇതേ സ്വപ്നം ആവർത്തിച്ചപ്പോൾ ഞാൻ വീണ്ടും പോയി ഇവരെ സ്വപ്നത്തിൽ കണ്ട അതേ സ്ഥലത്ത് വെച്ച് തന്നെ കണ്ടു മുട്ടി. ഇന്നലെ സ്വപ്നം കണ്ടവാർത്ത ഇവരോട് പറഞ്ഞു. മഹാൻ പറഞ്ഞു. നിന്നെ ഞാനും കണ്ടിരിക്കുന്നു. നീ എനിക്ക് ചായ വാങ്ങിച്ചു തരണം. ചായ കുറച്ചൊന്നും പോരാ. ഒരുപാട് വേണമെന്ന് പറഞ്ഞു. ഞാൻ സ്വീകരിച്ചു എന്നു പറഞ്ഞു.

വടകര അതിന്നടുത്തുള്ള കേരള പള്ളിയുടെ ഭാഗത്തേക്ക് നടന്നു. അവിടെ കേരളക്കാരുടെ ധാരാളം കച്ചവട സ്ഥാപനങ്ങൾ ഉണ്ട്. അതിൽ നിന്നു ഒരാൾ ഇറങ്ങി ഇവരുടെ കൈ പിടിച്ചു കടക്കുള്ളിൽ കൊണ്ടുപോയി കേഷ്വറിൽ ഇരുത്തി. ഉടനെ സ്ഥാപന ഉടമസ്ഥൻ ചായ വാങ്ങിച്ചു എല്ലാവർക്കും കൊടുത്തു. മഹാൻ കുടിച്ച ബാക്കി ചായ എനിക്ക് തന്നു.

തൊട്ടടുത്തു രണ്ടു മൂന്നു കടകളിലുള്ള കടക്കാർ ക്ഷണിച്ചു. അവിടെ നിന്നും ചായ കുടിക്കുകയും ബാക്കി എനിക്ക് തരികയും ചെയ്തു. പക്ഷെ 3 ചായ ഞാൻ കുടിക്കുമ്പോഴേക്കും വയർ നിറഞ്ഞുപോയി. ഇവർ ചായ കുടിക്കുന്നു. ഇതൊരു അത്ഭുതം തന്നെയാണല്ലോ. വീണ്ടും ചായ വാങ്ങി ജനങ്ങൾ സൽക്കരിക്കുന്നു. ഇവർ കുടിച്ച ബാക്കി ചായ എനിക്ക് തന്നെ വെച്ചു നീട്ടുന്നു. കുടിക്കാൻ സാധിക്കുന്നില്ല. എന്നാലും ഞാൻ സ്വീകരിച്ചു. ഇതിന്നിടയിൽ മുഹമ്മദാജി എന്നോട് ഒരു ദിക്ർ ചൊല്ലാൻ ഉപദേശിച്ചു. പക്ഷെ ആ ദിക്ർ വളരെ ഉച്ചത്തിൽ ചൊല്ലണമെന്ന് 3 വട്ടം ആവർത്തിച്ചു പറഞ്ഞു. ഉറക്കെ ചൊല്ലിയാൽ ജനങ്ങൾ എന്നെ എന്തെങ്കിലും വിചാരിക്കുമല്ലോ എന്നോർത്ത് ഞാൻ അത് പതുക്കെ ചൊല്ലിക്കൊണ്ടു പതിവാക്കി വന്നു.

ഇതിന്നിടയിൽ മണ്ണാർക്കാട്ടു കാരൻ ഒരു മുസ്‌ലിയാർ എനിക്ക് മറ്റൊരു ശൈഖിനെ കാണിച്ചുതരികയും അവർ മുഖേന ഖാദിരിയ്യാ ത്വരീഖത്തിൽ ഒരംഗമായി ഞാൻ ചേരുകയും ചെയ്തു. രണ്ട് വർഷത്തോളം കൃത്യമായി ആ ദിക്റുകൾ പതിവാക്കി. മഹാനവർകൾ തന്നത് നിറുത്തുകയും ചെയ്തു - ഈ അവസരത്തിൽ യശ്വന്തപുരം കേരള പള്ളിയിൽ

ഖതീബ് എന്നെ ജുമുഅ നിസ്കരിക്കാൻ ഏല്പിച്ചുകൊണ്ട് നാട്ടിലേക്ക് പോയിരുന്നു. ഈ സമയം മഹാനവർകൾ ഒരു വെള്ളിയാഴ്ച പള്ളിയിൽ എത്തി. ജുമുഅനിസ്കാരം കഴിഞ്ഞ ഉടനെ എന്നോട് പറയുകയായി. ചക്ക രണ്ടു പിളർപ്പായി. ഒരു ചുളയേ ഉള്ളൂ. ഈ പറഞ്ഞതിന്റെ പൊരുൾ മനസ്സിലായില്ല. പള്ളിയിലുള്ള എന്റെ ചില സുഹൃത്തുക്കൾ മഹാനോട് ഇത് എന്താണെന്ന് തിരക്കി. ദ്വേഷ്യഭാവത്തോടെ നിങ്ങൾക്കൊക്കെ ഭ്രാന്താണോ, ഞാൻ അവനോടല്ലെ പറഞ്ഞത്. നിങ്ങൾ എന്തിന് അതന്വേഷിക്കുന്നു. പിന്നെ ആരും ഒന്നും പറഞ്ഞില്ല.

ഞാൻ പല ആൾക്കാരോടും അന്വേഷിച്ചു. കാര്യം ആർക്കും മനസ്സിലാകുന്നില്ല. അവസാനം ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാരെ ഞാൻ ചെന്നു കണ്ടു. വിവരം പറഞ്ഞപ്പോൾ ഉടനടി അവർ പറഞ്ഞുതന്നു. നീ വടകര തന്നിട്ടുള്ള ദിക്റുകൾ ഉപേക്ഷിച്ചു മറ്റൊരു ത്വരീഖത്തിൽ പ്രവേശിച്ചിട്ടുണ്ട്. അതു ഉപേക്ഷിക്കാനും വടകര പറഞ്ഞ ദിക്റുകൾ പതിവാക്കാനുമാണ് അവർ പറഞ്ഞതിന്റെ പൊരുൾ. ഞാൻ ആശ്ചര്യപ്പെട്ടു. പിന്നെ ഞാൻ മറ്റേ ത്വരീഖത്തുകളുമായുള്ള ബന്ധം ഉപേക്ഷിക്കുകുയും ചെയ്തു.

മറ്റൊരിക്കൽ ഞാൻ ചെയ്തുവരുന്ന ഒരു ദുആയിൽ ഒരു തെറ്റുണ്ടെന്നും അത് ഇന്നതാണെന്നും മഹാനവർകൾ സ്വപ്നത്തിൽ ഉപദേശിക്കുകയുണ്ടായി. അതു യഥാർത്ഥം തന്നെയായിരുന്നു. ഞാൻ ആ ഉപദേശം പോലെ തിരുത്തി.

എന്റെ പാസ്പോർട്ടിന്റെ കഥ. പാസ്പോർട്ടിനു വേണ്ടി അപേക്ഷ കൊടുത്തിരുന്നു. അത് പെട്ടെന്നു കിട്ടാൻ വേണ്ടി ദുആ ചെയ്യാൻ പറഞ്ഞു. അവർ വറഞ്ഞു, വേണ്ട. നിനക്ക് പാസ്പോർട്ട് വേണ്ടാ എന്ന്. പിന്നെ പല തവണ പാസ്പോർട്ടിന്ന് വേണ്ടി പരിശ്രമിച്ചിട്ടും സാദ്ധ്യമായില്ല. പിന്നെയും ഒരു തവണ അപേക്ഷ കൊടുത്തു. ഇതിന്നിടയിൽ വീണ്ടും അപേക്ഷിക്കാൻ വേണ്ടി പാസ്പോർട്ട് ആപ്പീസിൽ നിന്ന് തന്നെ ലറ്റർ വന്നു. മൂന്നാമതും അപേക്ഷ കൊടുത്തു. കിട്ടിയില്ല. അവസാനം ഞാൻ മഹാനെ ചെന്നു കണ്ടു വിവരം പറഞ്ഞു. 'നിനക്ക് പാസ്പോർട്ട് വേണ്ട, നീ എവിടെയും പേകണ്ട' എന്ന് തന്നെ പറഞ്ഞു. ഞാൻ വീണ്ടും വീണ്ടും വേണമെന്നും എനിക്ക് ദുബായിക്ക് പോകണമെന്നും പറഞ്ഞു. അവസാനം അദ്ദേഹം പറഞ്ഞു. പാസ്പോർട്ട് കിട്ടും. വാങ്ങിവെച്ചുകൊൾക. നീ എവിടെയും പോകണ്ട എന്നും പറഞ്ഞു. കിട്ടും എന്നു പറഞ്ഞതിന്റെ 10-ാം ദിവസം പാസ്പോർട്ട് കിട്ടി. പിന്നെ വിസക്ക് കൊടുത്തു. 10 വർഷം വരെ വിസക്ക് വേണ്ടി പ്രതീക്ഷയാൽ കഴിഞ്ഞു എന്നല്ലാതെ വിസ കിട്ടിയുമില്ല. വിസയുടെ പണം തിരിച്ചു വാങ്ങാൻ വളരെ ബുദ്ധിമുട്ടുകയും ചെയ്തു. പണം കിട്ടിയപ്പോൾ എന്റെ

മനസ്സിൽ ഇങ്ങിനെ തോന്നി. തങ്ങൾ വിലക്കിയതുകൊണ്ടാണ് ഈ പ്രയാസങ്ങൾ നേരിട്ടത്. അവരുടെ വാക്കുകൾക്ക് അല്ലാഹു കൊടുത്തിരിക്കുന്ന ശക്തി അപാരം തന്നെ!!

മറ്റൊരു സംഭവം. എന്റെ ജേഷ്ഠൻ മോർകണ്ടിയാൽ സുപ്പി എന്ന ആൾക്ക് ദുബൈയിൽ നിന്ന് വിസ അയച്ചതായി കത്തുവന്നു. കോയമ്പത്തൂരിലുള്ള ജോലി ഉപേക്ഷിച്ചു ദുബൈക്ക് പോകാൻ ഒരുമ്പെട്ടു. പക്ഷെ വിസ കൈയ്യിൽ കിട്ടിയില്ല. മാസങ്ങളോളം കാത്തുനിന്നു. നിരാശയായി. എന്റെ മാതാവിന്റെ നിർദ്ദേശപ്രകാരം ഞാൻ ജ്യേഷ്ഠനേയും കുട്ടി മഹാനവർകളെ സമീപിച്ചു. വിഷയങ്ങൾ പറഞ്ഞു. മഹാനവർകൾ പറഞ്ഞു. വിസ അയച്ചിട്ടില്ല. അയച്ചാൽ കിട്ടും. പോവുക എന്ന്,.

പക്ഷെ ജ്യേഷ്ഠൻ വീണ്ടും വീണ്ടും അയച്ചിരിക്കുന്നു. നഷ്ടപ്പെട്ടതാണ് എന്ന് ആവർത്തിച്ചു പറഞ്ഞപ്പോഴെല്ലാം പോവുക. അയച്ചാൽ കിട്ടും എന്ന് പറഞ്ഞു. പിന്നീട് വിസ കിട്ടുകുയം ചെയ്തു. വിസ അയക്കാൻ താമസിച്ചതാണ് കാരണം. വർഷങ്ങൾ കഴിഞ്ഞപ്പോൾ ജ്യേഷ്ഠന്റെ ഒരു കത്ത്. വിസ കാലാവധി കഴിഞ്ഞിരിക്കുന്നു. ഞാൻ ഇപ്പോൾ വിസ ഇല്ലാതെ ഭയപ്പെട്ടാണ് കഴിയുന്നത്. സ്പോൺസർ സ്ഥലത്തില്ല. ഇവിടെ ഭയങ്കര ചെക്കിങ്ങാണ്. നീ വടകരയെ ചെന്നു കാണണം എന്നെഴുതി. ഞാൻ ചെന്നു കണ്ടു വിഷയം പറഞ്ഞു. അവർ പറഞ്ഞു. പേടിക്കേണ്ട. അവനെ ആരും പിടിക്കയില്ല. വിസ രണ്ടാഴ്ചക്കുള്ളിൽ ലഭിക്കും എന്ന്. കൃത്യം രണ്ടാഴ്ച കൊണ്ട് കാര്യം പൂർത്തിയാവുകയും ചെയ്തു. ഇതിന്നിടയിൽ ബസാറിൽ വെച്ച് ജ്യേഷ്ഠനെയും ഇരുപതോളം വരുന്ന മലയാളികളെയും പോലീസ് പിടിച്ചു വണ്ടിയിൽ കയറ്റി സ്റ്റേഷനിൽ കൊണ്ടുപോയി. സ്റ്റേഷനിൽ നിന്നും ജ്യേഷ്ഠനെ മാത്രം പിടിച്ച സ്ഥലത്തു തന്നെ കൊണ്ടുവന്നു ഇറക്കിവിട്ടു. അവൻ മാത്രമാണ് അന്ന് രക്ഷപ്പെട്ടതും. ഈ വിഷയം ഞാൻ ദുബൈയിൽ പോയപ്പോൾ എന്നോട് നാട്ടുകാർ പറയുകയുണ്ടായി.

മറ്റൊന്നുകൂടി. ഞാൻ ബേങ്കളുരിൽ നിന്നു മഹാനവർകളുടെ വസതിയിലേക്ക് ഉറൂസിൽ പങ്കെടുക്കാൻ പുറപ്പെട്ടു. യാത്രാമദ്ധ്യേ ചില സ്നേഹിതന്മാർ എന്നെ ഒരാഴ്ചയോളം അവരുടെ ചില പ്രശ്നപരിഹാരത്തിന്നായി കൂട്ടിക്കൊണ്ടുപോയി. നേർച്ച കഴിയുന്നതിന്റെ മുമ്പായി ഞാൻ മഹാനവർകളുടെ വീട്ടിൽ എത്തുകയും ചെയ്തു. ബേംഗളൂർ മുസ്‌ലിയാർ വന്നിട്ടുണ്ടോ വന്നിട്ടുണ്ടോ എന്ന് മഹാൻ അന്വേഷിച്ചതായി ഒരു സുഹൃത്ത് എന്നെ അറിയിച്ചു. ഞാൻ സമീപത്തേക്ക് നീങ്ങി. എന്നെ കണ്ട ഉടനെ നീ ഇങ്ങ് പള്ളിയിലേക്ക് കടക്കു എന്നു പറഞ്ഞു. അടുത്ത് ചെന്നപ്പോൾ എന്റെ ചെവിട്ടിൽ മുഖം അടുപ്പിച്ചുകൊണ്ട് എന്നോട് പതുക്കെ ചോദിച്ചു. നിന്റെ ജ്യേഷ്ഠൻ ഇപ്പോൾ ഉണ്ടോ എന്ന്. (കുറ്റ്യാടി

യിൽ എനിക്ക് ഏറ്റവും മൂത്ത ഒരു സഹോദരനുണ്ടായിരുന്നു.) അവരെ പറ്റിയാണ് ചോദിച്ചത്. ഞാൻ പറഞ്ഞു ഉണ്ട് എന്ന്. പിന്നെ ചോദിച്ചു, നീ കണ്ടുവോ എന്ന്. ഞാൻ ഇല്ലെന്ന് പറഞ്ഞു. എന്നാൽ നീ ഇപ്പോൾ തന്നെ അവരുടെ വീട്ടിലേക്ക് പോകണം എന്ന് പറഞ്ഞു. ഞാൻ പോയി. വീട്ടിലെത്തിയ എന്നെ ജ്യേഷ്ഠന്റെ മരണ വാർത്തയാണ് എതിരേറ്റത്.

ബേംഗളൂരിൽ ആടുഗോഡി എന്ന സ്ഥലത്ത് എനിക്ക് ഒരു കട ഉണ്ടായിരുന്നു. ഒരിക്കൽ വടകര വന്നപ്പോൾ ഞാൻ കടയിൽ കൂട്ടിക്കൊണ്ടുവന്നു. കടയിൽ പ്രവേശിച്ചു അവിടെ ഇരുന്നുകൊണ്ട് പറയുകയാണ്. നിനക്കിവിടെ നോമ്പും നിസ്കാരവുമാണല്ലേ. ഞാൻ ആശ്ചര്യപ്പെട്ടുപോയി. കാരണം തിങ്കളും വ്യാഴവും ഞാൻ നോമ്പു പിടിക്കുകയും തഹജ്ജുദ് നിസ്കാരം പതിവാക്കുകയും ചെയ്യാറുണ്ടായിരുന്നു. അതാണവർ പെട്ടെന്നു പറഞ്ഞത്.

പിന്നീടവർകൾ പറഞ്ഞു. നീ കച്ചവടം ചെയ്യേണ്ട. നീ വഅള് പറയണം. പിന്നീട് കുറേകാലം വയളുമായി ഞാൻ കഴിഞ്ഞുകൂടി. യഥാർത്ഥത്തിൽ വഅള് പറയാനൊന്നും ഞാൻ അർഹനായിരുന്നില്ല. മഹാനവർകളുടെ അനുഗ്രഹം തന്നെ വഅളിന്നു കാരണം.

ബാംഗ്ളൂരിൽ മണിക്കര എന്ന സ്ഥലത്ത് എനിക്ക് അറഫ സ്റ്റോർ എന്ന ഒരു സ്ഥാപനമുണ്ടായിരുന്നു. റൗഡികളുടെ സങ്കേതമായിരുന്നു മണിക്കര. ഒരു ദിവസം കുറേ റൗഡികൾ വന്നു പണം ചോദിച്ചു. തന്നില്ലെങ്കിൽ കടയിലെ ചരക്കു മുഴുവനും ഞങ്ങൾ കൊണ്ടുപോകുമെന്നായി. അവരുടെ ഭീഷണികൾക്കൊന്നും ഞാൻ കുലുങ്ങിയില്ല. കൂട്ടത്തിൽ ഒരാൾ കടയ്ക്കുള്ളിൽ കയറി എന്നെ ഇടിക്കാൻ കൈ ഉയർത്തി. അവനെ ഞാൻ ശരിക്കൊന്നു കൈകാര്യം ചെയ്തതോടെ കൂടെ ഉള്ളവർ സ്ഥലംവിട്ടു. പിറ്റേ ദിവസം ചുറ്റുപാടുമുള്ള റൗഡികൾ മുഴുവനും സംഘടിച്ചു. കടയിൽ വമ്പിച്ച ഭീകരത കാണിക്കാൻ തുടങ്ങി. ഉടനെ കട അടച്ചു. ഒരു ദിക്റോടു കൂടി ഞാൻ അവരോട് നേരിടാൻ തന്നെ തീരുമാനിച്ചു. എന്റെ അചഞ്ചലമായ ധൈര്യത്തിന്നു മുമ്പിൽ അവർ വിറച്ചുപോയി.

പിറ്റെ ദിവസം പല സ്ഥലങ്ങളിലുമുള്ള റൗഡികൾ ഒരുമിച്ചുകൂടി ഉപദ്രവം ശക്തിപ്പെടുത്താനുള്ള അവരുടെ പരിപാടികൾ എന്റെ നാട്ടുകാരിൽ ചിലരെല്ലാം മണത്തറിഞ്ഞു. എന്നെ സ്ഥലം വിടാൻ നിർബ്ബന്ധിച്ചു. അപ്രകാരം ഞാൻ മക്കളെയും ഭാര്യയേയും ബേംഗളൂരിൽ നിന്നു നാട്ടിലെത്തിച്ചു. ശേഷം മഹാനവർകളെ സമീപിച്ചു. ഉടനെ അവർ ഇങ്ങോട്ട് പറയുകയാണ്. അവന്റെ മുഖവും പല്ലും പോയി അല്ലേ. നിനക്കൊന്നും പറ്റിയിട്ടില്ലല്ലോ. അല്ലാഹു സലാമത്താക്കി എന്ന്. ഈ രംഗങ്ങളെല്ലാം ഓർക്കുമ്പോൾ ഇന്നും ഞാൻ കരഞ്ഞുപോകയാണ്. ഏതെല്ലാം കാര്യങ്ങൾ വന്നു ഭവിക്കുമ്പോഴും ഞാൻ

ഓടി അവിടെ എത്തും അവരുടെ മുഖം കാണുകയും സംസാരം കേൾക്കുകയും ചെയ്യേണ്ട താമസം മനസ്സിൽ വിങ്ങിപൊട്ടിക്കൊണ്ടിരിക്കുന്ന അതിശക്തമായ മനോവേദന പെട്ടെന്ന് അല്ലാഹു തണുപ്പിച്ചുകളയുന്നു. അഗ്നികുണ്ഡം ഖലീലുള്ളാഹി ഇബ്റാഹീം നബി (അ) ക്ക് അല്ലാഹു രക്ഷയാക്കിയത് പോലെ. ഇങ്ങനെ എത്ര എത്ര സംഭവങ്ങൾക്ക് സാക്ഷിയാണ് മഹാന്റെ സാന്നിധ്യം. അല്ലാഹു എന്നും മഹാന്മാരായ സാലിഹിങ്ങളുടെ തണലിൽ നമ്മൾക്കു രക്ഷ ഉണ്ടാക്കിത്തരുമാറാകട്ടെ. ഇന്നു ചുറ്റുപാടും നാം അനുഭവിക്കുന്ന ഭീകരാന്തരീക്ഷത്തിൽ നബിമാർക്ക് പകരം ഇന്നു ഇവരെ പോലുള്ള സാലിഹീങ്ങളെ അല്ലാതെ നമ്മൾ മറ്റാരോടാണ് സങ്കടം പോയി പറയാനുള്ളത്. അല്ലാഹു തന്നെ സർവ്വശക്തൻ. പിന്നീട് അവർ പറഞ്ഞു. നീ പോയി കട തുറക്കുക എന്ന്. ഞാൻ അവിടുത്തെ (സ്ഥലത്തുള്ള) അന്തരീക്ഷം സമാധാനപ്രദമല്ലെന്നു ഉണർത്തി - മഹാൻ പറഞ്ഞു സാരമില്ല. നിന്നെ ആരും ഒന്നും ചെയ്യുകയില്ല. ധൈര്യം വേണം എന്ന് പറഞ്ഞു എന്നെ വിട്ടു. ഞാൻ ബേംഗളൂരിൽ എത്തി മണക്കരയിലെ കട തുറന്നു പ്രവർത്തിച്ചു തുടങ്ങി.

എത്തിയപ്പോൾ മഹാനവർകൾ തിരൂരിലേക്ക് പോകാൻ പുറപ്പെട്ടിരിക്കുകയാണ്. രണ്ടുമിനുട്ട് ഞാൻ വൈകിയിരുന്നെങ്കിൽ അവർ സ്ഥലം വിട്ടിട്ടുണ്ടാകും. ഞാൻ വീട്ടിൽ കയറി സലാം പറഞ്ഞു. ഉടനെ അവർ പറഞ്ഞു നീ പൊട്ടനല്ല. നീ ഇവിടെ എത്ര പ്രാവശ്യം വന്നു എന്ന്. പെട്ടെന്നു എത്ര പ്രാവശ്യം വന്നിരിക്കും എന്ന് കൃത്യമായി പറയാൻ എനിക്ക് സാധിച്ചില്ല എന്നാലും ഞാൻ 50 പ്രാവശ്യമെങ്കിലും വന്നിട്ടുണ്ട് എന്ന് പറഞ്ഞു. അവർ പറഞ്ഞു, ശരിയാണ്. അതിൽ കൂടുതൽ വന്നിട്ടുണ്ടാവും. നീ വരുമ്പോൾ എല്ലായ്പ്പോഴും ഞാൻ ഇവിടെ ഉണ്ടല്ലോ അല്ലേ. ഞാൻ പറഞ്ഞു, ശരിയാണ്. ഞാൻ ഒരിക്കലും നിങ്ങളെ കാണാതെ മടങ്ങിപ്പോയതായി എനിക്ക് അറിയുകയില്ല. അപ്പോൾ മഹാൻ പറഞ്ഞു. എന്നാൽ നിന്റെ "വസ്വാസ്" എല്ലാം പോകട്ടെ. നീ വരുമ്പോൾ എല്ലാം ഞാൻ ഇവിടെ ഉണ്ടാകും. നീ ആൾക്കാരെ കൂട്ടി വന്നാൽ എന്നെ എപ്പോഴും കണ്ടെന്നു വരില്ല എന്നും പറഞ്ഞു.

എന്തൊരു അത്ഭുതം. പല തവണ ചില നേതാക്കൻമാർ എന്നെയും കൂട്ടി മഹാന്റെ വീട്ടിൽ വന്നു. പക്ഷെ മഹാൻ സ്ഥലത്തുണ്ടായിരുന്നില്ല. കുറേ മാസങ്ങൾക്ക് ശേഷം കൊയിലാണ്ടി കൊല്ലത്തു ഒരു മഖാമിൽ വെച്ച് ഒരു ഹെഡ്മാസ്റ്ററുമായി ഞാൻ പരിചയപ്പെട്ടു. ശേഷം മാസ്റ്റർ എന്നോട് പറഞ്ഞു. ഞാൻ ഇതുവരെ ഈ മഹാനെ കണ്ടിട്ടില്ല. നീ ഒന്ന് എന്റെ കൂടെ വരണമെന്ന് പറഞ്ഞു. ഞാൻ പറഞ്ഞു. ആൾക്കാരെ കൂട്ടി ഞാൻ പോയാൽ ആളെ കണ്ടുകിട്ടാൻ പ്രയാസമാണ്. നിങ്ങൾ ഒറ്റക്ക് പോവുക. അതാണ് നല്ലതെന്ന്. പക്ഷെ അയാൾ കൂട്ടാക്കിയില്ല. കൂട്ടി പോയാൽ കാണാതിരിക്കുമോ ഒന്നു

പരീക്ഷിച്ചുകളയാം എന്ന പിടിവാശിയായി മാസ്റ്റർക്ക്. നിർബ്വന്ധം കൂടിയപ്പോൾ ഞാൻ അവർക്ക് വഴിപെട്ടു പോകാമെന്നു പറഞ്ഞു യാത്രയായി. കൃത്യം 5 മണിക്കു അവിടെ എത്തി. അന്വേഷിച്ചപ്പോൾ 3 ദിവസമായി അവർ പുറത്തുപോയിരിക്കുന്നു, എപ്പോൾ വരുമെന്നു പറയാൻ പറ്റുകയില്ലെന്ന മറുപടിയാണ് കിട്ടിയത്.

പിന്നീട് ഒരിക്കൽ എന്റെ ജ്യേഷ്ഠൻ മൊയ്തു മുസ്ലിയാർ കടവത്തൂരിൽ വന്നപ്പോൾ (1958 മുതൽ കുറ്റ്യാടിയാണ് അവരുടെ താമസം) എന്നോട് പറഞ്ഞു. ഞാൻ ഇപ്പോൾ തിരൂരിൽ നിന്നാണ് വരുന്നത്. വടകര ഔലിയയും ഭാര്യാ മക്കളൊക്കെ ഇപ്പോൾ തിരൂരാണ് ഉള്ളത് എന്ന്. അപ്പോൾ ഞാൻ ചിന്തിച്ചു. അവർ എപ്പോഴും ചെറുവത്തൂരിൽ കണ്ടിത്താഴം വീട്ടിൽ തന്നെ ഉണ്ടാകുന്നുവല്ലോ. മറ്റു സ്ഥലങ്ങളിൽ അദ്ദേഹം പോകാറും ഉണ്ട്. ശരിതന്നെ. എന്നാൽ ഒരിക്കലും താൽകണ്ടിത്താഴത്ത് അവരെ കാണാതിരുന്നിട്ടുമില്ല. ഇരിക്കട്ടെ. ചെന്നു കാണാം എന്നുദ്ദേശിച്ചു പുറപ്പെട്ടു. ജ്യേഷ്ഠൻ തിരക്കി. നീ ഇപ്പോൾ എവിടേക്കാണ് പോകുന്നത്. ഞാൻ ചെറുവണ്ണൂരിലേക്ക് എന്നു പറഞ്ഞു. ജ്യേഷ്ഠൻ പറഞ്ഞു. ഞാനല്ലേ നിന്നോട് ഇപ്പോൾ പറഞ്ഞത്. അവർ തിരൂരിലാണെന്ന്. പിന്നെ നീ ഇപ്പോൾ എവിടെയും പോകണ്ട. ഞാൻ മൗനമായി. കുറേ കഴിഞ്ഞപ്പോൾ ഞാൻ ജ്യേഷ്ഠൻ കാണാതെ പുറത്തേക്ക് കടന്നു. മഹാനെ കാണാൻ കത്താഴ വീട്ടിലേക്ക് പോയി. ബസ്സ് മേപ്പയൂർ വരെ മാത്രമേ കിട്ടിയുള്ളു. അവിടെ ഇറങ്ങി കുറച്ചു കഴിഞ്ഞപ്പോൾ ചെറുവണ്ണൂർ ബസ്സ് വന്നു. ഞാൻ ബസ്സിൽ കയറി സീറ്റിൽ ഇരുന്നു. മനസ്സിൽ ജ്യേഷ്ഠൻ പറഞ്ഞ വാക്കുകൾ ഓർമ്മിച്ചു. അവൻ അവിടെ ഇല്ല എന്ന വാക്ക് ഓർത്തു തീരുനാതിന്നിടയിൽ ചുമലിൽ തട്ടിക്കൊണ്ട് മഹാനവർകൾ മൊഴിയുന്നു. ഞാൻ ഇവിടെ ഉണ്ട്. നീ അവിടെത്തന്നെ ഇരുന്നുകൊള്ളു എന്ന്. നോക്കുമ്പോൾ 'എന്തൊരത്ഭുതം'. തിരൂരിൽ ഉണ്ടെന്ന് പറഞ്ഞ മഹാൻ ബസ്സിൽ ബേക്ക് സീറ്റിൽ ഇരിക്കുന്നു.

മറ്റൊരിക്കൽ ഞാൻ മഹാനെ കാണാൻ പോയി. അങ്ങാടിയിൽ ഇറങ്ങാതെ കുറച്ചപ്പുറം വയലിന്റെ സമീപത്ത് ഇറങ്ങി. വയലിൽ കൂടിയും അവരുടെ വീട്ടിലേക്ക് വഴിയുണ്ട്. പോകുന്ന വഴിക്ക് ഒരു സുഹൃത്ത് പറഞ്ഞു, അവർ വീട്ടിൽ ഇല്ല. രാവിലെ പോയി എന്ന്. ഞാൻ ഓർത്തു, ഒരിക്കൽ ഞാൻ കാണാതെ മടങ്ങിവരാറില്ല. ഇതു പുതുതായ ഒരു വാർത്തയാണ്. എങ്കിലും വീടുവരെ പോയി അ വരുടെ മാതാവിന്റെ ഖബറിന്നടുത്ത് ഫാതിഹ ഓതി സിയാറത്തു കഴിഞ്ഞു തിരിച്ചു അങ്ങാടിയിലേക്കു വരുമ്പോൾ ഒരു കടയിൽ നിന്നു ഒരാൾ എന്നെ വിളിച്ചു. ഞാൻ നോക്കുമ്പോൾ മഹാനവർകൾ അവിടെ തന്നെയുണ്ട്. എന്നെ കണ്ട മാത്രയിൽ പറഞ്ഞു, വേഗം വാ എനിക്ക് കോഴിക്കോട് വരെ ഒന്നു പോകണം. സംസാരിക്കാൻ ഒന്നും ഇപ്പോൾ സമയമില്ല. നീ എന്റെ കൂടെ വരുന്നുവെ

ങ്കിൽ ഇതാ ഈ ജീപ്പിൽ കയറുക. ഊം വേഗമാകട്ടെ. ഉടനെ ഞാൻ കയറി ഇരുന്നു. കൂടെ അവരും കയറി. സിറാജ് പത്രത്തിന്റെ ഉദ്ഘാടനത്തിന് ഇവരെ വിളിക്കാൻ വന്നവരായിരുന്നു. ആ ജീപ്പ് സംഘക്കാർ. ഞാൻ അത്ഭുതപ്പെട്ടു. രാവിലെ വീട്ടിൽ നിന്നു പുറപ്പെട്ടവർ പോകാതെ ടൗണിൽ തന്നെ ഉണ്ടായല്ലോ. ഇവർ പോകാത്തതും എനിക്ക് കാണാൻ ഭാഗ്യമുണ്ടായതും ഒരു അത്ഭുതം തന്നെ. ചുരുക്കി പറയട്ടെ 100 പ്രാവശ്യത്തിൽ കൂടുതൽ ഞാൻ ഇവിടെ മഹാനെ കാണാൻ വന്നിട്ടുണ്ട്. ഒരിക്കലും കാണാതെ തിരിച്ചു പോവുന്ന നിലപാട് ഉണ്ടായിട്ടില്ല. അവർ അനേക സ്ഥലങ്ങളിൽ ജനങ്ങളൊപ്പം പോകാറും പതിവുണ്ട്. വിഷയം ചുരുക്കട്ടെ. നീ വരുമ്പോഴെല്ലാം ഞാൻ ഇവിടെ ഉണ്ടാകും എന്ന വാക്ക് ഒരിക്കലും പിഴച്ചിട്ടില്ല.

ഒരു കാര്യം കൂടി പറയട്ടെ. അവരുടെ വീട്ടിൽ നേർച്ച നടക്കുന്ന ദിവസം തങ്ങൾ ളുഹർ നിസ്കരിക്കാൻ മലയിലെ പള്ളിയിലേക്ക് പോയി. ആ വീടിന്റെ കിഴക്ക് ഭാഗത്താണല്ലോ ആ പള്ളി. അവർ പോയ ശേഷം ആ വീടിന്നടുത്തുള്ള ഒരു അയൽവാസി എന്നെ കൂട്ടി പടിഞ്ഞാർ ഭാഗത്തുള്ള ഒരു വീട്ടിലേക്ക് പോയി. അവരുടെ ചില പ്രശ്നങ്ങൾ മുന്നിൽ വെച്ച് ഞാൻ പറഞ്ഞു. മഹാനവർകൾ വന്നാൽ ഇത് വേണ്ടതുപോലെ ഞാൻ പറയാമെന്ന്. അവർ പറഞ്ഞു. അത് പറയേണ്ട. നീ വല്ലതും ഞങ്ങൾക്കു ചെയ്തുതരിക. ഞാൻ ചില പണികൾ എടുത്തു കൊടുത്തു. ഫീസായി എനിക്ക് കുറച്ചു രൂപ തന്നു. ഞാൻ വാങ്ങിയില്ല. മഹാന്റെ അയൽവാസിയേ ഞാൻ ബഹുമാനിക്കണമല്ലോ എന്നത് കൊണ്ട് തന്നെ. പക്ഷെ ഒരു ചെറിയ കുട്ടി ആ പണം എന്റെ കീശയിൽ നിക്ഷേപിച്ചു. അങ്ങനെ വീട്ടിൽ നിന്നു ഇറങ്ങി കണ്ടിത്താഴം കോണിക്കൽ എത്തുമ്പോഴേക്ക് മഹാനവർകൾ പള്ളിയിൽ നിന്നു തിരിച്ചു വരുന്നുണ്ട്. എന്നെ കണ്ട മാത്രയിൽ പെട്ടെന്നു വിളിച്ചു. നീ ഇവിടെ വാ. നീ കോഴിമുട്ടയുടെ മേൽ എഴുതി കൊടുത്തു കൊള്ളുക. പ്രതിഫലം വാങ്ങുകയും ചെയ്യുക. പണം വാങ്ങാതെ നീ എങ്ങിനെയാണ് ജീവിക്കുക. എത്ര നിസ്സാരമായ കാര്യം വരെയും അദ്ദേഹം ഗ്രഹിക്കുന്നു. ഉപദേശിക്കുന്നു. ഇതൊരത്ഭുതമല്ലേ.

തൃശ്നാപള്ളിക്കടുത്ത് ഒരു കുടുംബത്തിൽലുള്ള മൂന്ന് വീടുകൾ കുട്ടിച്ചാത്തൻ കത്തിച്ചുകൊണ്ടിരിക്കുന്നു. മൂന്ന് മാസത്തോളമായി പലരും പലതും പരിഹാരമാർഗ്ഗമായി ചെയ്തു നോക്കി. ഫലം ഒന്നും കണ്ടില്ല. ഉടുത്ത തുണികൾ അഴിച്ചുവെച്ചാൽ പെട്ടെന്നു കത്തും, മുലകുടിക്കുന്ന കുഞ്ഞിന്റെ ഉടുപ്പ് വരെ കത്തിച്ചുകളയുന്നു. നോക്കിനിൽക്കെ പുകപോകുന്നതും കത്തി നശിക്കുന്നതും കാണാം. എന്നെ വിളിച്ചുകൊണ്ടുപോയി. ഇത്തരം കാഴ്ചകൾ ഞാനാദ്യമാണ് കാണുന്നത്. ഇതിനുള്ള പരിഹാരമാർഗ്ഗമൊന്നും പഠിച്ചിട്ടില്ലാത്ത ഞാൻ അവിടുന്നു മാനഭംഗം വ

രാതെ പോകാനെന്തു വഴി എന്നാലോചിച്ചു. പെട്ടന്നു ഒരു ഹിക്മത്ത് മനസ്സിൽ ഉദിച്ചു. അവർ തരുന്ന പണത്തിൽ നിന്നും യാത്രാചിലവ് കഴിഞ്ഞു ബാക്കി മുഴുവനും വടകര മഹാനവർകൾക്ക് കൊടുക്കാം എന്ന്. വെള്ളം മന്ത്രിച്ച് ഊതിക്കൊടുത്ത് നാല് മൂലക്കും കുടയുക എന്നാജ്ഞാപിച്ചു. അവർ കുടയുകയും ചെയ്തു. പിന്നെ ഈ മൂന്ന് വീടുകളും അഗ്നിജ്വാലകളിൽ നിന്നു രക്ഷ പ്രാപിച്ചു. മൂന്ന് മാസം വരെ അവിടെ പല ആൾക്കാരും നോക്കി കയ്യൊഴിഞ്ഞ ശേഷമാണിത്. ഇത്തരം വാർത്തകൾ സംശയിക്കുന്നവരെയും വിശ്വസിക്കുന്നവരെയും കണ്ടേക്കാം. തൃശ്നാപ്പള്ളിക്കടുത്ത് കുനിയമ്പത്തുറിലാണ് സംഭവം. പരിസരവാസികൾ ഒക്കെ നേരിൽ കണ്ടതുമാണ്.

****

കൊയിലാണ്ടിക്കടുത്ത് ഒരു വീട്ടിൽ മാറാവ്യാധികൾ പിടിപ്പെട്ടു. പലരും ആ വീട് താമസത്തിന്ന് കൊള്ളുകയില്ല എന്ന് തീർത്തു പറഞ്ഞു. പൊളിക്കാതെ മാർഗ്ഗമില്ലെന്ന് അവരും ഉറച്ചു. എന്നെ കൂട്ടിക്കൊണ്ടു പോയി കാണിച്ചു. ശാന്ത സുന്ദരമായ ഒരു ഉഗ്രൻ വീട്. 75 ൽ തന്നെ ഒരു ഭീമമായ സംഖ്യക്കുണ്ട്. ഞാൻ പറഞ്ഞു. ഇത് പൊളിച്ചുകളയണ്ട. നമുക്ക് വല്ല പരിഹാരവും ചെയ്യാമെന്ന്. അവർ പ്രതകരിക്കുന്നു. ഒരു പരിഹാരവും വേണ്ട. ഇത് പൊളിച്ചുകളഞ്ഞാൽ പിന്നെ ഞങ്ങൾക്കിവിടെത്തന്നെ പുരയെടുക്കാൻ പറ്റുകയില്ലേ എന്നായി. ഞാൻ പറഞ്ഞു, വേണ്ട. പൊളിക്കണ്ട. വിഷമങ്ങൾ അല്ലാഹു നീക്കിക്കളയും എന്ന്. ഇന്നും ആ പുര പൊളിച്ചില്ലെന്നു മാത്രമല്ല, ഇപ്പോൾ വലിയ സുഖത്തിലും ക്ഷേമത്തിലമാണ് ആ വീട്ടുകാർ കഴിഞ്ഞുകൂടുന്നത്. ഇതെല്ലാം അല്ലാഹു മഹാനവർകളിൽകൂടി എനിക്ക് ലഭിച്ച അനുഗ്രഹങ്ങളിൽ ചിലതാണ്. ആ മഹാനുഭാവന്റെ ബറകത്ത് കൊണ്ട് അല്ലാഹു നാം ഏവരേയും തൃപ്തിപ്പെടുമാറാകട്ടെ. അതത്രെ ഏറ്റവും വലിയ വിജയം.

അവരുടെ ബന്ധത്തിൽ പെട്ട ഒരു സ്ത്രീ ബേംഗളൂരിൽ താമസിക്കുന്നുണ്ട്. 85 ൽ ആ സ്ത്രീയുടെ കാലിൽ ഒരു ബെഞ്ച് മറിഞ്ഞുവീണു. പിന്നീട് നീരുവന്നു. വൃണമായി. ചികിത്സകൾ പലതും എടുത്തു. രക്ഷ ഇല്ലെന്നും കാൽ മുറിച്ചില്ലെങ്കിൽ വിഷമം കൂടുന്നതല്ലാതെ മറ്റു മാർഗ്ഗം ഇല്ലെന്നും വിധിയെഴുതി. മൂന്നു നാല് പ്രഗത്ഭ ഡോക്ടർമാരുടെതാണ് നിർദ്ദേശം. ഒരു ഗ്ലാസ് വെള്ളം മന്ത്രിച്ചു കൊടുത്തു. വൃണം ഉണങ്ങാൻ തുടങ്ങി. ഒരാഴ്ച കൊണ്ട് പൂർണ്ണ സുഖമായി. ഇപ്പോഴും സുഖമായി ജീവിക്കുന്നു.

ഇതുപോലെ ഒരുപാട് സംഭവങ്ങൾ മഹാന്റെ ശിഷ്യത്വം സ്വീകരിച്ചതു മുതൽ എനിക്കനുഭവപ്പെട്ടിട്ടുണ്ട്.

**ബാംഗ്ലൂർ അബൂബക്കർ മുസ്‌ലിയാർ**

1990ൽ എന്റെ ആദ്യ ഹജ്ജ് യാത്രയിലാണ് ആ മഹദ് വ്യക്തിത്വവുമായി അടുത്ത് പരിചയപ്പെടാൻ കഴിഞ്ഞത്. തങ്ങളവർകളുടെ അവസാനത്തെ ഹജ്ജ് യാത്രയായിരുന്നു അത്.

സർക്കാർ വളണ്ടിയറായിട്ടായിരുന്നു എന്റെ പ്രഥമ ഹജ്ജ് യാത്ര. അന്ന് ഞാൻ സഞ്ചരിച്ചിരുന്ന അക്ബർ കപ്പലിൽ മർഹും മുഹമ്മദ് ഹാജി തങ്ങളും നടക്കാവ് അബൂബക്കർ ഹാജി യും ഉണ്ടായിരുന്നു. യാത്രക്കിടെ വളണ്ടിയർ എന്ന നില ക്ക് തങ്ങളുമായി നിരവധി ത വണ ബന്ധപ്പെടാൻ ഭാഗ്യം ല ഭിച്ചു. തങ്ങൾ ഫസ്റ്റ്ക്ലാസി ലും ഞാൻ സെക്കന്റ് ക്ലാസി ലും ആയിരുന്നു. പത്ത് ദിവസം നീണ്ട് നിന്ന യാത്രയിൽ തങ്ങളുമായുള്ള സഹവാസം ജീവിതത്തിലെ അനുസ്മരണീയ അനുഭവമായി ഞാൻ കാണുന്നു.

## എന്റെ ആദ്യ ഹജ്ജ് തങ്ങളുടെ അവസാനത്തേത്

തങ്ങളുടെ മഹത്വം ആരും പറയാതെ തന്നെ കപ്പലിലുള്ളവരെല്ലാം മനസ്സിലാക്കി. മലയാളികളും ഉറുദുക്കാരുമൊക്കെ തങ്ങളെ സന്ദർശിക്കുന്നതും അനുഗ്രഹം വാങ്ങുന്നതും കാണാൻ കഴിഞ്ഞു. യാത്ര തുടങ്ങി ദിവസങ്ങൾക്കകം തന്നെ മുഹമ്മദ് ഹാജി തങ്ങൾ ഒരു മഹാനാണെന്ന് എല്ലാവരും മനസ്സിലാക്കിയിരുന്നു. യാത്രക്കിടെ മറ്റൊരു സംഭവമുണ്ടായി. തബ്ലീഗുകാരായ ചിലർ ഇഹ്റാം കെട്ടുന്നത് സംബന്ധമായി ചില അഭിപ്രായ വ്യത്യാസങ്ങൾ ഉയർത്തി. അന്നേരം മുഹമ്മദ് ഹാജി തങ്ങൾ അതിനെതിരെ ശക്തമായി തന്നെ പ്രതികരിക്കുകയും മീഖാത്തിൽ നിന്ന് തന്നെ ഇഹ്റാം കെട്ടണമെന്നാണ് ശരീഅത്ത് നിയമമെന്ന് അസന്നിഗ്ദമായി വ്യക്തമാക്കുകയും ചെയ്തു. ജിദ്ദയിലെത്തിയപ്പോൾ എന്റെ സഹപാഠി ബഷീർഹാജി തങ്ങളെ സ്വീകരിക്കുകയും അവർക്ക് വേണ്ട എല്ലാ സൗകര്യങ്ങളും ചെയ്തു കൊടുക്കുകയും ചെയ്തു. പ്രസ്തുത ഹജ്ജിന് ശേഷം എവിടെ കണ്ടാലും 'ഹജ്ജ് അമീറെ'ന്ന് വിളിക്കുകയും ആ യാത്ര അനുസ്മരിക്കുകയും ചെയ്യുക തങ്ങളുടെ പതിവാണ്. തങ്ങളോടൊപ്പം കഴിച്ച് കൂട്ടിയ ആ ദി നങ്ങൾ ഇന്നും മനസ്സിൽ മായാതെ കിടക്കുന്നു.

**പ്രൊഫ. എ.കെ. അബ്ദുൽ ഹമീദ്**

ആയിരത്തി തൊള്ളായിരത്തി തൊണ്ണൂറ്റിയെട്ടിൽ തിരുരങ്ങാടിയിൽ നടന്ന പ്രസിദ്ധമായ ധർമപുരി സമ്മേളനം 'സമസ്ത' പണ്ഡിതന്മാർക്കിടയിൽ അസ്വാരസ്യങ്ങൾ തുടങ്ങിയ കാലമായിരുന്നു അത്. എങ്കിലും സമ്മേളനത്തിലേക്ക് എല്ലാ പണ്ഡിതന്മാരെയും ക്ഷണിച്ചിരുന്നു. ആരൊക്കെ സംബന്ധിക്കുമെന്ന് സുന്നി കേരളം ഉറ്റു നോക്കുകയാണ്.

സമ്മേളന ദിവസം എല്ലാവരും പ്രതീക്ഷയോടെ കാത്തിരിക്കുന്നു. വേദിയിലേക്കെത്തുന്ന നേതാക്കളെ കാണാൻ. പതിനായിരങ്ങളുടെ കണ്ഠങ്ങളിൽ നിന്നുയരുന്ന തക്ബീർ ധ്വനികളാൽ ശബ്ദമുഖരിതമായ അന്തരീക്ഷത്തിൽ സുന്നി നേതാക്കൾ കടന്നു വരുന്നു. വലിയുല്ലാഹി വടക മുഹമ്മദാജി തങ്ങൾ, സയ്യിദ് അബ്ദുറഹ്മാൻ അൽ ബുഖാരി ഉള്ളാൾ, കാന്തപുരം ഉസ്താദ് തുടങ്ങിയ നേതാക്കൾ വേദിയിലേക്ക് കടന്നുവരുന്നു. വടകര തങ്ങളുടെ ഭക്തിനിർഭരമായ പ്രാർത്ഥന സദസ്സിനെ കോൾമയിർക്കൊള്ളിക്കുന്നു. തുടർന്ന് തങ്ങൾ എഴുന്നേറ്റ് നിന്ന് കൊണ്ട് പറഞ്ഞു. "നിങ്ങൾ എസ്.എസ്.എഫ്. കാർ അർശിന്റെ തണലിലാണ്. ഭയപ്പെടേണ്ട" എസ്.എസ്.എഫിന്റെ ചരിത്രത്തിൽ തങ്ങളുടെ സാന്നിധ്യം ശ്രദ്ധേയമാണ്. സംഘടനക്ക് എന്നും തങ്ങളൊരു തണലായിരുന്നു. ആത്മാർത്ഥമായ അവിടുത്തെ പ്രാർത്ഥനയും സജീവമായ പിന്തുണയും എസ്.എസ്.എഫിന്റെ പുരോഗതിയുടെ അടിസ്ഥാന ഘടകങ്ങളിൽ ഒന്നാണ്. സംഘടനപരമായും വ്യക്തിപരമായും എനിക്ക് തങ്ങളോട് ബന്ധപെടാൻ സൗഭാഗ്യം സിദ്ധിച്ചിട്ടുണ്ട്.




"തൊള്ളായിരത്തി തൊണ്ണൂറിൽ ഞാൻ തിരുരങ്ങാടിയിൽ പഠനം നടത്തുന്ന കാലം. വലിയുല്ലാഹി വടകര മുഹമ്മദാജി തങ്ങളുടെ നാട്ടിൽ ഒരു വഅള് പരിപാടിക്ക് എന്നെ ക്ഷണിച്ചു. മഹാനവർകൾ എന്റെ വഅള് മുഴുവൻ കേട്ടു. വഅള് കഴിഞ്ഞ് പിറ്റേ ദിവസം രാവിലെ തങ്ങളെ കാണാനായി വീട്ടിൽ ചെന്നു. കൂടെയുണ്ടായിരുന്നവർ എന്നെ പരിചയപ്പെടുത്തി. 'കയർ പിടിച്ചി

ട്ടുണ്ടോ' തങ്ങളുടെ ഗൗരവത്തിലുള്ള ചോദ്യം. ചോദ്യത്തിന്റെ അർത്ഥവും ഉദ്ദേശ്യവുംമനസ്സിലാവാതെ ഞാൻ പരിഭ്രമിച്ചു. ചോദ്യം വീണ്ടും ആവർത്തിച്ചു. ഞാൻ പ്രത്യേകിച്ച് മറുപടിയൊന്നും പറഞ്ഞില്ല. തുടർന്ന് തൊട്ടടുത്തുള്ള മഖാം സിയാറത്ത് ചെയ്തു വരാൻ പറഞ്ഞു. ഞാനപ്രകാരം ചെയ്തു തിരിച്ചെത്തി. അപ്പോൾ തങ്ങൾ പള്ളിയിൽ ഇരുന്നു ഭക്ഷണം കഴിക്കുകയായിരുന്നു. അന്നേരം പാത്രത്തിൽ നിന്ന് ഒരു പത്തിരി എടുത്തു തന്നു. 'ചായ വീട്ടിൽ പോയി വാങ്ങി കഴിക്ക്" തങ്ങൾ പറഞ്ഞു. പള്ളിയുടെ തൊട്ട് തന്നെയാണ് വീട് ഞാൻ തങ്ങളുടെ വീട്ടിൽ കയറിയപ്പോൾ അവർ ഭക്ഷണം, കഴിക്കേണ്ട സ്ഥാനത്ത് വെച്ച് എന്നെ കാത്തിരിക്കുകയായിരുന്നു. തങ്ങൾ തന്ന പത്തിരിയും കുട്ടി ഞാൻ ചായ കുടിച്ചു. തങ്ങളുടെ അടുത്തേക്ക് തന്നെ തിരിച്ചു പോയി. അപ്പോൾ തങ്ങൾ കോഴിക്കോട്ടേക്ക് വരാൻ ഒരുങ്ങുകയായിരുന്നു. ഞാനും തങ്ങളുടെ കൂടെ പോവാൻ സമ്മതം ചോദിച്ചപ്പോൾ ത ങ്ങൾ വിലക്കി. "ഇപ്പോൾ പോവേണ്ട. നാല് ദിവസം കുടി വങ്ങള് പറഞ്ഞിട്ട് പോയാൽ മതി." എന്തു ചെയ്യും? തങ്ങൾ കോഴിക്കോട്ടേക്ക് പുറപ്പെട്ടു. ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ തങ്ങൾ തിരിച്ചു വന്നു. കോഴിക്കോട്ടേക്ക് തന്നെ പോകാനൊരുങ്ങുന്നു. ഞാൻ തങ്ങളോട് ഒഴിവുകഴിവുകൾ പറഞ്ഞു. ബുദ്ധിമുട്ടുകൾ വിവരിച്ചു. അപ്പോൾ തങ്ങൾ പോകാൻ സമ്മതിച്ചു. അങ്ങനെ തങ്ങളുടെ കൂടെ വണ്ടിയിൽ കയറി. രാവിലെ പറഞ്ഞത് എനിക്ക് മനസ്സിലായിട്ടില്ലെന്ന് മനസ്സിലാക്കിയ തങ്ങൾ കാര്യം വിശദീകരിച്ചുവെങ്കിലും പൂർണാർത്ഥത്തിൽ അതെനിക്ക് അപ്പോഴും മനസ്സിലായില്ല.

പിന്നീട് ഇക്കാര്യം ഞാനെന്റെ ഉസ്താദിനെ ധരിപ്പിച്ചു. അതിന്റെ അർത്ഥം എന്തെന്നെനിക്ക് മനസ്സിലായില്ലെന്ന് പറഞ്ഞപ്പോൾ ഖുർആനിൽ അല്ലാഹു പറഞ്ഞു "നിങ്ങൾ അല്ലാഹുവിന്റെ കയറിനെ മുറുകെ പിടിക്കുക" എന്ന ആശയമായിരിക്കാം മഹാനവർകൾ ഉദ്ദേശിച്ചതെന്നും ഇജാസത്തിന്റെ ആവശ്യകതയിലേക്ക് നിന്റെ ചിന്തയെ തട്ടിയുണർത്തിയതായിരിക്കാമെന്നും ഉസ്താദ് പറഞ്ഞു. അന്നുവരെ പ്രത്യേക ഇജാസത്തൊന്നും സ്വീകരിക്കാതിരുന്ന ഞാൻ പിന്നീട് കാന്തപുരം ഉസ്താദിൽ നിന്നും ഇജാസത്ത് വാങ്ങി.

**പി.കെ.എം. സഖാഫി ഇരിങ്ങല്ലൂർ**

# ഉള്ളാൾ തങ്ങൾക്ക് സ്വർഗ്ഗമുണ്ട്

മുപ്പത് വർഷങ്ങൾക്ക് മുമ്പ്, തൊള്ളായിരത്തി അറുപത്തെട്ട്, അറുപത്തൊൻപത് കാലഘട്ടത്തിൽ കിഴിക്കോട് പള്ളിയിൽ ദർസ് നടത്തുന്ന കാലം. ഒരു ദിവസം തങ്ങളുടെ വീട്ടിൽ നേർച്ചക്ക് പോയി. യാത്രാ സൗകര്യങ്ങൾ കുറവായതിനാൽ തലേന്ന് തന്നെ പുറപ്പെട്ടു. വളരെ ബുദ്ധിമുട്ടി അവിടെയെത്തി. മഗ്രിബിന് ശേഷം വന്ദ്യരായ ഉള്ളാ ൾ തങ്ങളുമെത്തി. ഇശാ നിസ്കാരാനന്തരം ത ങ്ങൾ പ്രസംഗിക്കണമെന്ന് മുഹമ്മദ് ഹാജി തങ്ങൾ ആവശ്യപ്പെ ട്ടു. ഉള്ളാൾ തങ്ങൾ മടിച്ചാണെങ്കിലും ഏറ്റെടുത്തു.

ഹൃസ്വമായ പ്രസംഗം. "സാധാരണയായി മഹാന്മാരെ സന്ദ ർശിക്കുമ്പോൾ പൊതു ജനങ്ങൾ ഭൗതിക കാര്യങ്ങൾക്കാണ് താൽ പര്യം കാണിക്കുക എന്നാൽ യാഥാർത്ഥത്തിൽ മഹാന്മാരെ സന്ദർശിക്കുമ്പോൾ നമ്മുടെ ലക്ഷ്യം മുഅ്മിനായ സജ്ജനങ്ങ ളോടൊപ്പം സ്വർഗ്ഗം പൂകുകയായിരിക്കണം." പ്രസംഗം കഴിഞ്ഞ പ്പോൾ ചിരിച്ച് കൊണ്ട് മുഹമ്മദ് ഹാജി തങ്ങൾ പറഞ്ഞു. "ഉ ള്ളാൾ തങ്ങൾക്ക് സ്വർഗ്ഗമുണ്ട്" പിന്നെന്തിനാണ് എന്റെ മുമ്പിൽ വെച്ച് ചോദിക്കുന്നത്"? ഉള്ളാൾ തങ്ങൾ പറഞ്ഞു. "എന്റെ കൂടെ യുള്ളവർക്കും അത് ലഭിക്കണം തങ്ങളെ" അപ്പോൾ മുഹമ്മദ് ഹാജി തങ്ങൾ പറഞ്ഞു "എന്നാൽ നിങ്ങളുടെ കൂടെയുള്ളവർക്കും സ്വർഗ്ഗമുണ്ട്" മുപ്പതു കൊല്ലം മുമ്പ് മുഹമ്മദ് ഹാജി തങ്ങൾ ഉള്ളാ ൾ തങ്ങളോടിത് പറഞ്ഞുവെങ്കിലും തങ്ങളുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന 'സമസ്ത'യെ അംഗീകരിക്കുന്ന മുഴുവനാളുകൾ ക്കും പ്രതീക്ഷക്കു വക നൽകുന്നതാണവരുടെ പ്രാർത്ഥന.

**അബ്ദുൽ മജീദ് ഫൈസി**

മർഹും വടകര മുഹമ്മദാജി തങ്ങൾ എന്നും സത്യത്തിന്റെ അഹ്‌ലുകോരോടൊപ്പമായിരുന്നു. ശവ്വാൽ മാസപ്പിറവി കണ്ടിട്ടും കണ്ടെന്ന് സത്യസന്ധരായ യുവാക്കൾ സാക്ഷി നിന്നിട്ടും പല ഖാസിമാരും മാസമുറപ്പിക്കാതെ മറ്റാരെയോ പ്രീതി പെടുത്താൻ വേണ്ടി അറച്ചു നിന്ന സന്ദർഭം, സത്യം ബോധ്യപ്പെട്ട സ്ഥിതിക്ക് ഞാൻ സധൈര്യം മാസമുറപ്പിച്ചു. ഒട്ടേറെ പ്രശ്നങ്ങൾ തരണം ചെയ്താണ് ഞാനന്ന് മാസമുറപ്പിച്ചത്, എന്തെല്ലാം ആരോപണങ്ങൾ, അപവാദങ്ങൾ ശത്രുക്കൾ മെനഞ്ഞു. പക്ഷെ സത്യം വ്യക്തമായ സ്ഥിതിക്ക് മിണ്ടാതിരുന്നുകൂടാ! എന്ന് മനസ്സിലാക്കി അല്ലാഹുവിൽ തവക്കുലാക്കി ഞാൻ പെരുന്നാൾ പ്രഖ്യാപനം നടത്തി. വിശ്വാസികൾ അത് ഉൾക്കൊള്ളുകയും പെരുന്നാൾ ആഘോഷിക്കുകയും ചെയ്തു.

## എനിക്കിന്ന് പെരുന്നാളാ..

ഈ വിഷയം വിവാദമായി കത്തിനിൽക്കുന്ന പെരുന്നാൾ സുദിനത്തിലാണ് വടകര മുഹമ്മദ് ഹാജി തങ്ങൾ നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിലെത്തുന്നത്. നോമ്പുക്കാരനായാണ് തങ്ങൾ നടക്കാവിലെത്തിയത്. അബൂബക്കർ ഹാജി വീട്ടിലില്ല. പെരുന്നാൾ നിസ്കാരത്തിന് വേണ്ടി പള്ളിയിലാണ്. ഹാജിയുടെ ഭാര്യയെ വിളിച്ചു തങ്ങളന്വേഷിച്ചു. എന്താണിവിടത്തെ സ്ഥിതി. പെരുന്നാളുണ്ടോ? ഇല്ലേ? "ഞങ്ങൾക്ക് പെരുന്നാളാ' ഹാജിയുടെ ഭാര്യ പറഞ്ഞു. "എല്ലാവർക്കുമില്ലേ' വീണ്ടും വടകര ചോദിച്ചു. ഇല്ലെന്നാണ് അറിഞ്ഞത്. ഭാര്യയുടെ മറുപടി.

"എങ്കിൽ ചായയെടുക്ക്" ചായ കുടിക്കുന്നതിലടക്കാണ് അബുബക്കർ ഹാജി കയറി വരുന്നത്. ചായ കഴിക്കുന്നതിലടക്ക് മാസപ്പിറവിയെപ്പറ്റി ചോദിച്ചറിഞ്ഞു. നിങ്ങൾക്ക് പെരുന്നാളാണെങ്കിൽ എനിക്കും പെരുന്നാളാ" ബേപ്പൂർ ഖാസി മാസമുറപ്പിച്ചിരിക്കുന്നു. വടകര മുഹമ്മദാജി ദൃഢസ്വരത്തിൽ പറഞ്ഞു. തങ്ങളോടൊത്തു വന്ന മരുമകനോടും മറ്റുള്ളവരോടും തങ്ങൾ പറഞ്ഞു "നിങ്ങളിവിടെ നിന്ന് നോമ്പു തുറക്കുന്നോ? അതോ ചെറുവണ്ണൂരിൽ ചെന്നാണോ തുറക്കുന്നത്? കൂടെ വന്നവർ ഉടനെ ചെറുവണ്ണൂരിലെത്തി. പെരുന്നാളോഘോഷിക്കുകയും ചെയ്തു. തങ്ങൾ നട

## ജീവിതത്തിനൊരത്താണി

മർഹും വലിയുല്ലാഹി മുഹമ്മദാജി തങ്ങളെ നിരവധി പ്രാവശ്യം സന്ദർശിക്കാനും അവിടുത്തോടൊപ്പം ഒട്ടേറെ സമയം ചെലവിടാനും ഭാഗ്യം സിദ്ധിച്ചവനാണ് ഞാൻ. നിരവധി പ്രശ്നങ്ങൾക്ക് അവിടുന്ന് എനിക്ക് പരിഹാരം നിർദ്ദേശിച്ചു തന്നു. പ്രശ്നം എന്തു തന്നെയായാലും തങ്ങളോട് ചെന്ന് പറഞ്ഞാൽ അതിന് പരിഹാരം പറഞ്ഞു തരുമായിരുന്നു. വ്യക്തിപരവും കുടുംബപരവും സംഘടനാപരവുമായ നിരവധി പ്രശ്നങ്ങൾക്ക് ചുരുങ്ങിയ വാക്കുകളിലൂടെ മഹാൻ നിർദ്ദേശിക്കുന്ന പരിഹാരം എന്റെ ജീവിതത്തിലെ ഒട്ടേറെ പ്രശ്നങ്ങൾക്ക് തണലും തുണയുമേകിയത് ഞാനിന്നും ഓർക്കുന്നു. ആദർശ കാര്യത്തിൽ വളരെ കണിശത പുലർത്തിയ ഒരു ആത്മീയ നേതാവായിരുന്നു മഹാൻ, ആദർശ കേരളത്തിൽ തലയുയർത്തി നിൽക്കുന്ന ഒട്ടേറെ സ്ഥാപനങ്ങൾക്ക് മഹാൻ നൽകിയ ആത്മീയ നേതൃത്വം വളരെ കനപ്പെട്ടതായിരുന്നു. ജീവിതത്തിന്റെ സായം സന്ധ്യയിലും ഇസ്ലാമിക ശരീഅത്തിന്റെ സുന്ദര പന്ഥാവിൽ അടിയുറച്ചു നിന്ന്, സ്വജീവിതത്തിലൂടെ മഹത്തായൊരു അലൗകിക സന്ദേശം ലോകത്തിന് കൈമാറിയ മഹാൻ സുന്നീ കൈരളിക്കെന്നും ഒരത്താണിയായിരുന്നു. റബ്ബിന്റെ അലംഘനീയതക്കു വഴങ്ങി മഹാൻ നമ്മോട് വിട പറഞ്ഞു. അവിടുത്തോടൊപ്പം റബ്ബ് നമ്മേയും സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടട്ടെ - ആമീൻ.

**സി. ഹൈദർ ഹാജി**

---

ക്കാവിൽ നിന്ന് ഭക്ഷണം കഴിച്ച് തിരൂരിലേക്കാണ് പോയത്. തങ്ങൾ വീട്ടിലെത്തിയ വിവരം അബൂബക്കർ ഹാജി അറിഞ്ഞു. അദ്ദേഹം നടക്കാവിലെത്തി. ഉടനെ എനിക്ക് ഫോൺ ചെയ്തു പറഞ്ഞു. "നിങ്ങൾക്ക് തങ്ങളുടെ പിന്തുണയുണ്ട്" ഞാൻ അതിരറ്റു സന്തോഷിച്ചു.

**പി.ടി. അബ്ദുൽ ഖാദിർ മുസ്ലിയാർ, ബേപ്പൂർ ഖാസി**

# എല്ലാം ശരിയായിക്കൊള്ളും

നന്നേ ചെറുപ്പം മുതലെ മർഹും വടകര മുഹമ്മദാജി തങ്ങളെ കേട്ടു പരിചയിക്കാനും കൺ കുളിർക്കെ കാണാനും ഈ യുള്ളവന് അവസരം ലഭിച്ചിട്ടുണ്ട്. ഒട്ടേറെ പ്രാവശ്യം ആ ആത്മീയ സാന്നിധ്യത്തിൽ എത്താനും അവിടുത്തെ അനുഗ്രഹം ആവോളം ആസ്വദിക്കാനും കഴിഞ്ഞിട്ടുണ്ട്.

എന്റെ പിതാവ് മർഹും ടി.എം. ഇസ്മാഈൽ മുസ്ലിയാർക്ക് മുഹമ്മദാജി തങ്ങളോടുണ്ടായിരുന്ന ആത്മീയ ബന്ധമാണ് വടകര തങ്ങളുമായി ഈയുള്ളവന് ബന്ധം സ്ഥാപിക്കാൻ എളുപ്പമായത്. എന്റെ വന്ദ്യ പിതാവ് വാണിയന്നൂർ പള്ളിയിലാണ് ജോലി ചെയ്തിരുന്നത്. പ്രസ്തുത പള്ളിയിൽ മർഹും ചാപ്പനങ്ങാടി ബാപ്പു മുസ്ലിയാർ സ്ഥാപിച്ച ദിക്റ് ഹൽഖക്ക് വലിയുല്ലാഹി മുഹമ്മദാജി തങ്ങൾ വരുമായിരുന്നു. എന്റെ പിതാവും തങ്ങളുമൊത്തുള്ള ബന്ധം ഉടലെടുക്കുന്നത് ഇവിടെ നിന്നാണ്. ഞങ്ങളുടെ സ്വദേശത്ത് നിന്നാണ് മഹാൻ രണ്ടാമതൊരു വിവാഹം കഴിച്ചത്. ആ നിലക്ക് വാണിയന്നൂരിൽ ഇടക്കിടെ വന്ന് തങ്ങാറുള്ള തങ്ങളുമായി വളരെ ചെറുപ്പം മുതലെ അടുത്ത് പരിചയപ്പെടാൻ പ്രയാസമുണ്ടായിരുന്നില്ല.

വാണിയന്നൂരിലെ പൗര പ്രമുഖനും പ്രമാണിയുമായിരുന്ന മർഹും മേടമ്മൽ ഏനിക്കുട്ടി ഹാജിയുടെ വീട്ടിലായിരുന്നു വടകര തങ്ങൾ ആദ്യം തങ്ങിയിരുന്നത്. ഏനിക്കുട്ടി ഹാജി നാട്ടിലെ പാവപ്പെട്ടവരുടെ അത്താണിയായിരുന്നു. ഇബാദത്തിലും ആത്മീയ കാര്യങ്ങളിലും നിഷ്ഠത പുലർത്തിയ ഒരു നല്ല മനുഷ്യൻ. ആരെന്ത് ചോദിച്ചാലും പ്രശ്നങ്ങൾ, പ്രയാസങ്ങൾ, നിരത്തിയാലും "അല്ലാഹു സലാമത്താക്കട്ടെ" എന്ന പ്രാർത്ഥനയോടെ ആവശ്യക്കാരുടെ പ്രശ്നം മഹാൻ ശുഷ്കാന്തിയോടെ കയ്യാളിയിരുന്നു. പണ്ഡിതൻ മാരോടൊത്തുള്ള സഹവാസം ഹാജിയെ ഉന്നതനും ഉദാരനുമാക്കി.

വടകര തങ്ങളുമായി അറ്റു പോകാത്ത ഒരു ബന്ധമായിരുന്നു ഏനിക്കുട്ടി ഹാജിക്കുണ്ടായിരുന്നത്. തന്റെ മരണം വരെ ആ ബന്ധം നിലനിന്നു. തങ്ങളോടുള്ള അടങ്ങാത്ത സ്നേഹാദരങ്ങളുടെ പ്രതിഫലനം ഏനിക്കുട്ടി ഹാജിയുടെ ജീവിതത്തിൽ സദാ നിറഞ്ഞു നിന്നിരുന്നു. നടക്കാവിൽ വെച്ച് നടന്ന ഒരു ദിക്റ് ഹൽഖയിൽ വടകര മുഹമ്മദാജി തങ്ങളുടെ സാന്നിധ്യത്തിലാണ് മഹാൻ മരണപ്പെട്ടത്. മരിച്ചു കിടക്കുന്ന തന്റെ മുഹിബ്ബിനെ നോക്കി വടകര തങ്ങൾ പറഞ്ഞത് "ഏനിക്കുട്ടി ഹാജി വിശ്രമത്തിലാണ്." എന്നായിരുന്നു.

ഏനിക്കുട്ടി ഹാജിയുടെ വീട്ടിൽ വരുമ്പോൾ മുതൽക്കു തന്നെ വടകര തങ്ങളുമായി ബന്ധപ്പെടാൻ എനിക്ക് സാധിച്ചു. വർഷങ്ങൾക്ക് മുമ്പ് ഒരു വെള്ളിയാഴ്ച മർകസ് കോംപ്ലക്സ് പള്ളിയിൽ തങ്ങൾ ജുമുഅക്ക് പങ്കെടുത്തു. നിസ്കാരം കഴിഞ്ഞ ഉടനെ ഞാൻ തങ്ങളുടെ അടുക്കൽ ചെന്ന് സലാം പറഞ്ഞു. പരിചയം ഒന്നുകൂടെ പുതുക്കി. തങ്ങൾ പെട്ടെന്ന് യാത്ര പറഞ്ഞിറങ്ങി. മഹാൻ പോയി കഴിഞ്ഞപ്പോൾ, മനസ്സിൽ വല്ലാത്തൊരു പുകച്ചിൽ, മനസ്സംഘർഷം ഏറി ഏറി വന്നു. തങ്ങളെ ഒന്നു കുടെ കാണണം. ഉൽക്കടമായ ആഗ്രഹം മനസ്സിനെ മഥിച്ചു.

ഉച്ച ഭക്ഷണം കൂടി കഴിക്കാതെ നേരെ ഞാൻ നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിലേക്ക് ഫോൺ ചെയ്തു. തങ്ങളെ അന്വേഷിച്ചു. തലശ്ശേരി ഉസ്സൻ മൊട്ടയിലെ കേയിയുടെ വീട്ടിലേക്ക് പോയിരിക്കുകയാണെന്ന് വിവരം ലഭിച്ചു. ഉടനെ ഞാൻ അങ്ങോട്ട് തിരിച്ചു. വൈകുന്നേരം അഞ്ചു മണിയോടെ കേയിയുടെ വീട്ടിലെത്തി തങ്ങളെ സന്ദർശിച്ചു. "മർഹും ടി.എം. ഇസ്മാഈൽ മുസ്ലിയാരുടെ മകനാണ്" ഞാൻ പരിചയപ്പെടുത്തി. പിതാവിനെ മഹാന് നേരത്തെ പരിചയമുള്ളതിനാൽ എന്റെ പ്രശ്നങ്ങൾ വളച്ചു കെട്ടില്ലാതെ മഹാന്റെ മുമ്പിൽ പറയാനെനിക്ക് കഴിഞ്ഞു. കുടുംബപരമായ വല്ലാത്തൊരു പ്രശ്നത്തിൽ വേദന സഹിച്ചു നടന്നിരുന്ന ഞാൻ പ്രസ്തുത സംഭവത്തിന് പരിഹാരവും തേടി ഏഴ് വർഷങ്ങൾക്ക് മുമ്പ് മടവൂർ സി.എം. വലിയുല്ലാഹിയെ കണ്ടിരുന്നു. അന്നവർ പറഞ്ഞത് "സന്തോഷമായിക്കൊള്ളും" എന്നാണ്. പ്രസ്തുത വിഷയം വടകര തങ്ങളോടും ഞാൻ ഉണർത്തി. അപ്പോൾ അവിടുന്ന് പറഞ്ഞത് സി.എമ്മിന്റെ ഖബ്ർ സിയാറത്ത് ചെയ്യാനായിരുന്നു.

അന്ന് തങ്ങളെന്നോട് അവിടെ തങ്ങാനാവശ്യപ്പെട്ടു. എന്നെ

കൂടാതെ പലരും കേയിയുടെ വീട്ടിൽ തങ്ങളെ സന്ദർശിക്കാനെത്തിയിരുന്നു. ഞങ്ങൾ ബഹു. വടകരയുമൊത്ത് മൗലിദ് ഓതുകയും ഒന്നിച്ചു ഭക്ഷണം കഴിക്കുകയും ചെയ്തു. സുബ്ഹി നിസ്കാരത്തിനു ശേഷം ഞാൻ തങ്ങളോട് യാത്ര ചോദിച്ചു. “എല്ലാം ശരിയായികൊള്ളും” എന്നു പറഞ്ഞ് മഹാൻ എനിക്ക് അമ്പത് രൂപ തന്നു യാത്രയാക്കി. മഹാനൊത്ത് കഴിഞ്ഞ ആ ധന്യ നിമിഷങ്ങൾ മനസ്സിലിന്നും മധുരിക്കുന്ന സ്മരണകളായി നിറഞ്ഞു നിൽക്കുന്നു. ഒരിക്കലും പൊലിയാതെ.... പറഞ്ഞ പോലെ ഞാൻ മടവൂർ മഖാമിൽ ചെന്ന് ദുആ ഇരന്നു. എന്റെ പ്രശ്നങ്ങൾക്ക് പരിഹാരമായി.....

**അബ്ദുർറഊഫ് സഖാഫി**

---

# കോട്ട് കിട്ടിയില്ലേ. പ്രാർത്ഥന വേണോ

ജനുവരിയിൽ ഈ വിനീതൻ ഉപരിപഠനത്തിന് കാരന്തൂർ സുന്നീ മർകസിലെ ഹിഫ്ളുൽ ഖുർആൻ കോളേജിൽ ചേർന്നു. മർഹൂം ഖാരിഅ് ഹസ്സൻ ഉസ്താദിന്റെയും ചിയ്യൂർ മുഹമ്മദ് ഉസ്താദിന്റെയും ശിക്ഷണത്തിൽ ഞാൻ മൂന്ന് കൊല്ലം പഠിച്ചു. പഠന കാലത്ത് മർഹൂം വലിയുല്ലാഹി വടകര തങ്ങളെക്കുറിച്ച് ഞാൻ എപ്പോഴും കേൾക്കാറുണ്ട്. അന്ന് എന്റെ മനസ്സിൽ ഉണ്ടായിരുന്ന ഒരു ആഗ്രഹമാണ് മഹാനവർകളെ ഒന്ന് കാണണം, പരിചയപ്പെടണം. 1994 ൽ ഞാൻ പരിശുദ്ധ ഖുർആൻ പൂർത്തിയാക്കി. ആ കൊല്ലത്തിലെ സമ്മേളനത്തിൽ ഈ വിനീതൻ ശരീക്കൻമാരോട് കൂടെ കോട്ട് വാങ്ങാൻ വളരെ മോഹത്തിൽ കാത്തിരിക്കുകയാണ്. സ്റ്റേജിൽ മഹാന്മാരായ പണ്ഡിതൻമാരും അറബികളും അണിനിരക്കുന്ന കൂട്ടത്തിൽ ബഹു. തങ്ങളവർകളുമുണ്ട്. എല്ലാവരും ആർക്കാണ് ‘തങ്ങൾ’ കോട്ട് തരിക എന്ന ചിന്തയിലാണ്. എനിക്ക് തന്നെങ്കിൽ എന്ന് എല്ലാവരും ആഗ്രഹിക്കുന്നു. ഏതായാലും ആ ഭാഗ്യം നേടാൻ ഈ വിനീതന് സാധിച്ചില്ല. ഏതായാലും അവിടത്തെ കൈ പിടിച്ച് മുസാഫഹത്ത് ചെയ്തു. ഇനി എന്റെ ആഗ്രഹം അവരുമായി ഒന്ന് നേരിട്ട് കാണണമെന്നായിരുന്നു. സമ്മേളനം കഴിഞ്ഞ് മഹാനവർകൾ മർകസ് ഗസ്റ്റ് ഹൗസിലെത്തി. ഈ സമയത്ത് ഈ വിനീതൻ അവരെ കാണാൻ വേണ്ടി ഗസ്റ്റ് ഹൗസിലെത്തി.

# അത് ജയിലിലേക്കുള്ള വിസയാ......

ചെറുവണ്ണൂർ സ്വദേശി **പി.എ. അബ്ദുൽ കരീമി**ന് തങ്ങളെ കുറിച്ച് പറയാനുള്ള മഹത്വം വിസ സംബന്ധമായതാണ്. 1989 ലാണ് അദ്ദേഹത്തിന് ഗൾഫിൽ പോകാൻ അവസരം ലഭിച്ചത്, 25000 രൂപ കൊടുത്ത് വിസ സംഘടിപ്പിച്ചു. വിവരം വടകര ഓറോട് ചെന്ന് പറഞ്ഞപ്പോൾ "അത് ജയിലിലേക്കുള്ള വിസയാ" തങ്ങളോട് ബുദ്ധിമുട്ടുകൾ പറഞ്ഞ് ബോധ്യപ്പെടുത്തി അദ്ദേഹം ഗൾഫിലേക്ക് തിരിച്ചു... പറഞ്ഞ പണി ലഭിച്ചില്ല. കൊണ്ട് പോയ ആളെ കാണാൻ കഴിഞ്ഞില്ല. ഒടുവി ൽ പോലീസിന്റെ പിടിയിൽ പെട്ടു. രണ്ട് മാസം ജയിലിൽ കിടക്കേണ്ടി വന്നു. ശേഷം നാട്ടിലെത്തി. മലയിൽ മഖാമിനെ സാക്ഷി നിറുത്തി വടകര തങ്ങളുടെ വീടിനു മുന്നിലെ മിഅ്റാജ് പള്ളിയുടെ ചാരത്ത് നിന്ന് അ ബ്ദുൽ കരീം തന്റെ അനുഭവം വിവരിച്ചു തന്നപ്പോൾ വടക ര മുഹമ്മദാജിയുടെ മരുമക്കളും അതിന് സാക്ഷികളായിരുന്നു.

തങ്ങളവർകൾ വുളു എടുക്കുകയായിരുന്നു. ഞാൻ തങ്ങളെയും പ്രതീക്ഷിച്ച് ആകാംക്ഷയോടെ കാത്ത് നിന്നു. തങ്ങൾ വന്നു. കട്ടിലിൽ ഇരുന്നു. തങ്ങളോട് ശരീഅത്ത് കോളേജ് വിദ്യാർത്ഥി എന്നെ പരിചയപ്പെടുത്തിയപ്പോൾ ഈ വിനീതൻ പറഞ്ഞു. വന്ദ്യരേ, പ്രത്യേകം പ്രാർത്ഥിക്കണം. ഇത് പറഞ്ഞപ്പോൾ പുഞ്ചിരിച്ച് കൊണ്ട് ലളിതമാർന്ന ശബ്ദത്തിൽ എന്നോട് പറഞ്ഞു. കോട്ട് കിട്ടിയില്ലേ. ഇനി ദുആ ചെയ്യണോ. ഞാൻ വീണ്ടും പറഞ്ഞു. ഉസ്താദേ, കോട്ട് കൊണ്ട് ഒന്നും ആവില്ല. ഉസ്താദ് ദുആ ചെയ്യണം എന്നു പറഞ്ഞു. അപ്പോൾ ചിരിച്ചുകൊണ്ട് അല്ലാഹു എല്ലാം സലാമത്താക്കട്ടെ എന്ന് പ്രാർത്ഥിച്ചു. വലിയവരോടും ചെറിയവരോടും ഒരുപോലെ കാരുണ്യം കാണിക്കുന്ന മഹാനുഭാവൻ. എന്തൊരു സ്വഭാവം. എന്തൊരു കാരുണ്യം. എന്തൊരു വിനയം. ഈ ചരിത്രം എന്റെ മനസ്സിൽ കല്ലിൽ ചിത്രം കൊത്തിയത് പോലെ മായാതെ മറയാതെ നിലനിൽക്കുന്നു.

**ഹാഫിള് ഉസ്മാൻ ആതവനാട്**

# ഗൾഫിൽ പോകേണ്ട

വലിയുള്ളാഹി വടകര മുഹമ്മദാജി തങ്ങളെ കുറിച്ചുള്ള മഹിത സ്മരണകൾ സംബന്ധമായി എനിക്ക് ക്കറിയാൻ കഴിഞ്ഞ വിസ്മയകരമായ ഒരു സംഭവം അ വിടുത്തെ ബർ ക്കത്തിന് വേണ്ടി എഴുതണമെന്ന് തോന്നിയതാണീ കുറിപ്പിനാധാരം.

ഇപ്പോൾ ബോംബെയിൽ താമസിക്കുന്ന കുറ്റ്യാടി തളീക്കര സ്വദേശിയായ നടുക്കണ്ടി അഹ്മദ്ക്ക വളരെ ആശ്ചര്യത്തോടെയാണ് ഈ സംഭവം വിവരിച്ചത്.

തളീക്കര സ്വദേശിയും നടുക്കണ്ടി അഹ്മദ്ക്കയുടെ ഉറ്റ സുഹൃത്തുമായ പാലക്കുനി അന്ത്രു ഗൾഫിലേക്ക് പോകാൻ തീരുമാനിച്ചപ്പോൾ നാട്ടു പതിവനുസരിച്ച് തങ്ങളവർകളുടെ സമ്മതം വാങ്ങാൻ അവിടുത്തെ വീട്ടിൽ ചെന്നു. വാതിൽ തുറന്ന് അകത്ത് കടന്ന അന്ത്രുക്കയെ കണ്ട മാത്രയിൽ തങ്ങൾ ഇങ്ങനെ പറഞ്ഞു.

"ഗൾഫിലേക്ക് പോവല്ലെ, പോകുമ്പോൾ ബോംബെയിൽ ഇറങ്ങി 'അ യാളെ' കൊണ്ട് പൊരുത്തപ്പെടിയിച്ചിട്ട് പൊയ്ക്കോ!" അത്ഭുതാവഹമായ തങ്ങളവർകളുടെ വാക്കുകൾ കേട്ട അന്ത്രുക്ക അൽപ്പ നേരം മിഴിച്ചു നിന്നെങ്കിലും തിരിച്ച് വീട്ടിലെത്തും മുമ്പ് അദ്ദേഹത്തിന് കാര്യം പിടികിട്ടി. ഏതാനും വർഷം മുമ്പ് തന്നോടൊപ്പം ബോംബെയിൽ ബിസ്സിനസ്സ് നടത്തുകയും ചില ഇടപാടു പ്രശ്നങ്ങളാൽ തെറ്റിപ്പിരിയുകയും ചെയ്ത വ്യക്തിയെ കുറിച്ചാണ് തങ്ങൾ പറഞ്ഞതെന്ന്. തങ്ങളവർകളുടെ ആജ്ഞയനുസരിച്ച് അയാൾ യാത്ര മദ്ധ്യേ ബോംബെയിലുള്ള പ്രസ്തുത വ്യക്തിയെ തിര ഞ്ഞ് പിടിച്ച് പൊരുത്തപ്പെടുവിച്ച് യാത്രയാവുകയും ചെയ്തു. അത്ഭുതമെന്നു പറയട്ടെ തന്റെ ഈ ലോക ജീവിതത്തി ന്റെ പര്യവസാനത്തെ കുറിക്കുന്ന തങ്ങളവർകളുടെ ആ വാക്കുകളെ വേണ്ട വിധം വായിക്കാൻ അയാൾക്ക് കഴിഞ്ഞില്ല. അദ്ദേഹം ഗൾഫിലെത്തി ദിവസങ്ങൾ കഴിഞ്ഞതേയുള്ളു, ആ വാചകങ്ങളുടെ പൊരുൾ അന്വർത്ഥമായി. പുർണ്ണ ആരോഗ്യവാനായ അദ്ദേഹത്തെ അനിവാര്യമായ "വിധി" പൊടുന്നനെ പിടികുടുകയായിരുന്നു.

മുഹിയിദ്ദീൻ തളീക്കര

## തങ്ങളുമായൊരു സംഭാഷണം

മർകസിൽ പഠിച്ചു കൊണ്ടിരുന്ന കാലം. വെള്ളിമാടുകുന്നിലെ മക്കാ ഹൗസിൽ മാസം തോറും നടന്നു വരാറുള്ള ആത്മീയ സദസ്സിനെക്കുറിച്ച് സുഹൃത്തുക്കളിലൂടെ അറിഞ്ഞു വളരെ ആവേശപൂർവ്വം ഒരുദിനം പങ്കെടുത്തു. തങ്ങളുമായി പരിചയപ്പെടലും ദുആ ചെയ്യിപ്പിക്കലുമായിരുന്നു ലക്ഷ്യം. തങ്ങളുടെ നേതൃത്വത്തിലുള്ള സദസ്സ് ജീവിതത്തിൽ പുതിയ ഒരനുഭവമായിരുന്നു. സദസ്സ് പിരിഞ്ഞപ്പോൾ കിട്ടിയ അവസരം ഉപയോഗപ്പെടുത്തി. പരിചയപ്പെട്ടു. പേര് പറഞ്ഞപ്പോൾ നാട് ചോദിച്ചു. നാടും പറഞ്ഞ് കൊടുത്തപ്പോൾ നിലമ്പൂരിനടുത്തല്ലേ മമ്പാട് എന്നായി തങ്ങൾ, അതെ എന്ന് ഞാൻ പറഞ്ഞു. "നിലമ്പൂർ കാട്ടിൽ ഇപ്പോൾ ആനകളില്ലേ" പെട്ടെന്നുള്ള തങ്ങളുടെ ചോദ്യത്തിനു മുമ്പിൽ നിലമ്പൂർ കാരനാണെങ്കിലും കാടുമായി ബന്ധമില്ലാത്ത ഞാൻ ഏതുത്തരം പറയണമെന്നറിയാതെ അമ്പരന്നു. അനുഭവസ്ഥരിൽ നിന്നും കേട്ട വിവരം മുൻനിർത്തി ഞാൻ പറഞ്ഞു. മുമ്പൊക്കെ ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. ഓരോ വാക്കിലും തങ്ങളുടെ ഹൃദയ ശുദ്ധിയും ലാളിത്യവും പ്രകടമായിരുന്നു

**അബ്ദുൽ അസീസ് സഖാഫി മമ്പാട്**

---

## ഓല വേണ്ട ഓട്ടാം

വടകര ചെറുവണ്ണൂർ കണ്ടിയിൽ ശൈഖ് വലിയ്യുല്ലാഹി മുഹമ്മദ് ഹാജി തങ്ങൾ വഫാത്താകുന്നതിന് 5 വർഷം മുമ്പ് അവിടുത്തെ മുരീദ് കൂടിയായ ഈയുള്ളവന്റെ ജീവിതത്തിൽ അനുഭവപ്പെട്ടതായ ഒരനുഭവം അയവിറക്കട്ടെ. കാലിക്കറ്റ് യുണിവേഴ്സിറ്റിയുടെ ഏതാണ്ട് മീറ്ററുകൾക്കപ്പുറത്ത് നിലകൊള്ളുന്ന സ്ഥലമാണ് ചേലേമ്പ്ര. അവിടെയാണ് ഞാനും ഭാര്യയും കുട്ടികളും അടങ്ങുന്ന ചെറിയ ഒരു കുടുംബം ഒരു ചെറിയ ഒരു ചെറ്റപ്പുരയിൽ താമസിക്കുന്നത്.

വീടിനോട് ചേർന്നു ഏതാണ്ട് 10 അടി ഉയരത്തിൽ പൊക്കമുള്ള സ്ഥലത്ത് ചെറിയ ഒരു ഓല ഷെഡുണ്ട്. അതിന്റെ പടിഞ്ഞാറ് ഭാഗത്തായി അടുക്കള രൂപത്തിൽ കെട്ടിയിറക്കിയിട്ടുണ്ട്. അവിടെയാണ് ഈയുള്ളവൻ തൈലവും കഷായവും മറ്റ് മരുന്നുകളും ഉണ്ടാക്കുന്നത്. അടുപ്പിൽ നിന്ന് പുകപുറത്തേക്ക് പോകാനായി പൊക്കം കുറഞ്ഞ ഒരു കുഴൽ ഉണ്ട്.

പതിവ് പോലെ സുബ്ഹി നിസ്കാരവും ഖുർആൻ പാരായണവും കഴിഞ്ഞ് ഞാൻ അവിടേക്ക് മരുന്നുണ്ടാക്കാൻ പോയി. ഭാര്യയും കുട്ടികളും അടുക്കളയിലേക്ക് ചായയുണ്ടാക്കാനും. ഞാൻ കഷായം ഉണ്ടാക്കാൻ വേണ്ടി അടുപ്പിൽ തീ കത്തിച്ചു കൊണ്ടിരിക്കുകയായിരുന്നു. തീ ശരിക്ക് കത്തിത്തുടങ്ങിയപ്പോൾ പുക പുറത്തേക്ക് പോകാനുള്ള ചെറിയ കുഴലിൽ കൂടി തീ മുകളിലേക്ക് കയറി. ഉടനെത്തന്നെ ഓലക്കും മുളകൾക്കും തീപിടിക്കുകയും ചെയ്തു. വേനൽക്കാലമായതിനാൽ പെട്ടെന്ന് പടർന്ന് പിടിച്ചു. കത്തുന്നത് കണ്ട് ഞാൻ സ്തബ്ധനായി. പടച്ച റബ്ബേ, ബദ്‌രീങ്ങളെ, വടകര ശൈഖുനാ എന്റെ വീട് കത്തിക്കുകയാണോ? എന്ന് ഞാൻ ഉറക്കെ നിലവിളിച്ചു. അതു കേട്ടുകൊണ്ടാണ് തൊട്ടടുത്ത് താമസിക്കുന്ന ബീരാൻ ഹാജിയും അവർക്കു പിന്നാലെ എന്റെ ഭാര്യയും കുട്ടികളും ഓടിയെത്തിയത്. കത്തിക്കൊണ്ടിരിക്കുന്നതിന്റെ മറുഭാഗത്ത് നിന്ന് ബീരാൻ ഹാജിയും മറ്റുള്ളവരും ഓലയും മുളയും വലിച്ചിട്ടു. ഭാര്യയും കുട്ടികളും കൂടി കിട്ടിയ വെള്ളമെല്ലാം ഒഴിക്കുകയും ചെയ്തു. അങ്ങിനെ കൂടുതൽ ഭാഗത്തേക്ക് കത്തിപ്പടരുന്നതിന്റെ മുമ്പ് തീ അണയുകയും ചെയ്തു.

ആ ദിവസം വെള്ളിമാട് കുന്ന് ശാദുലി ദിക്റ് ഹൽഖയിലെത്തി ശൈഖുനായോട് സംഭവങ്ങളെല്ലാം പറയണം എന്ന ഉദ്ദേശത്തോടെ നേരത്തെ തന്നെ ദിക്റ് ഹൽഖക്ക് പുറപ്പെട്ടു. അധികം വൈകാതെത്തന്നെ ദിക്റ് ഹൽഖ നടക്കുന്ന സ്ഥലത്തെത്തി. ശൈഖുനായും മറ്റു മുരീദുമാരും സ്ഥലത്തെത്തിയിട്ടുണ്ട്. രാവിലെ നടന്ന സംഭവങ്ങളെല്ലാം ശൈഖുനായോട് ഉണർത്തുന്നതിന് വേണ്ടി വേദനിക്കുന്ന മനസ്സോടുകൂടെ സാവധാനം ശൈഖുനായുടെ അരികിലേക്ക് നടന്നു. സലാം പറഞ്ഞു. സലാം മടക്കിയതിനു ശേഷം തങ്ങൾ ചോദിച്ചു: ആരാണ്' ഞാൻ പറഞ്ഞു ചേലേമ്പ്ര വൈദ്യരാണെന്ന്. രാവിലത്തെ സംഭവം പറയാൻ വായ തുറക്കുന്നതിന്ന് മുമ്പ് തങ്ങൾ ചോദിച്ചു, എന്തിനാ നിങ്ങൾ വലിയ

വേജാറുമായി വന്നിരിക്കുന്നത്? പുര തീപിടിച്ചോ? എന്റെ മനസ്സ് ഒന്ന് പതറി. ഞാൻ അങ്ങോട്ട് പറയുന്നതിന്ന് മുമ്പ് ശൈഖുന കാര്യങ്ങളെല്ലാം ഇങ്ങോട്ട് പറയുന്നു. ഞാൻ അത്ഭുതപ്പെട്ടുപോയി. വളരെ സങ്കടത്തോടെ ഞാൻ പറഞ്ഞു. അതെ, പുര കുറച്ച് തീപിടിച്ചു എന്ന് പറയുന്നതിനു മുമ്പ് അത് കെടുകയും ചെയ്തില്ലെ? എന്ന് ശൈഖുനാ തിരിച്ചു ചോദിച്ചു. വളരെ ദുഃഖത്തോടെ ശൈഖുനായോട് ഞാൻ പറഞ്ഞു, എനിക്ക് ഓല വാങ്ങാൻ കഴിവില്ല. ഉടനെത്തന്നെ ശൈഖുന പറഞ്ഞു അത് ഓടിടാം. ശൈഖുനായുടെ ഈ വാക്കുകൾ കേട്ടപ്പോൾ എനിക്ക് സമാധാനമായി. കാരണം പറഞ്ഞാൽ അത് അപ്രകാരം തന്നെ സംഭവിക്കുമെന്ന് എനിക്ക് ഉറപ്പാണ്. അവസാനമായി ശൈഖുനായോട് ദുആ ചെയ്യണമെന്ന് പറഞ്ഞപ്പോൾ അവിടുന്ന് ഇങ്ങോട്ട് ചോദിച്ചു. അത് തന്നെ പോരേ? മതി എന്ന ഭാവത്തിൽ ഞാൻ ദിക്റിന്റെ മജ്ലിസിൽ വന്നിരുന്നു.

അധികം താമസിയാതെ തന്നെ ദിക്ർ ആരംഭിക്കുകയും ചെയ്തു. ദിക്ർ കഴിഞ്ഞ് പിരിഞ്ഞ് പോരുമ്പോൾ ദിക്റിന് പോകുമ്പോഴുണ്ടായിരുന്ന മനോവിഷമം ഒന്നും ഇല്ല. ശൈഖുനായുടെ ആ വാക്കുകളിൽ നിന്ന് തന്നെ മനസ്സിലെ എല്ലാ ദുഃഖങ്ങളും നീങ്ങിയിരിക്കുന്നു. ഏതാനും മാസങ്ങൾ കഴിയുന്നതിന്റെ മുമ്പായി തന്നെ തെങ്ങും ഓടും മറ്റ് സാധനങ്ങളും വാങ്ങി കത്തിയ ഷെഡ് നേരെയാക്കുകയും ചെയ്തു.

**മുഹ്യിദ്ദീൻ കുട്ടി കുരിക്കൾ ചേലേമ്പ്ര**

---

# തലപ്പാവ് ഉള്ളാൾ തങ്ങൾ തരും

ശൈഖുനാ വടകര ഒരിക്കൽ ബേക്കലത്ത് വന്നപ്പോൾ ഞങ്ങളുടെ ഉസ്താദ് ഇബ്രാഹീം മുസ്‌ലിയാർ അദ്ദേഹത്തോട് ദുആ ചെയ്യണമെന്ന് ആവശ്യപ്പെട്ടു. തലേ കെട്ട് കൊടുക്കുന്നത് ഉള്ളാൾ തങ്ങൾ എന്ന് പറഞ്ഞുവത്രെ. കാര്യം മനസ്സിലാകാത്ത ഉസ്താദവർകൾ വീണ്ടും ദുആ ചെയ്യണം എന്നു പറഞ്ഞപ്പോൾ അദ്ദേഹം ഒന്നും പറഞ്ഞില്ല. ഒന്ന് ദുആഇരന്ന് കിട്ടണമെന്ന് ആഗ്രഹിച്ചത് കൊണ്ട് ഉസ്താദവർകൾ മൂന്നാമതും ദുആ ചെയ്യണമെന്ന് ആവശ്യപ്പെട്ടപ്പോൾ മഹാനവർകളുടെ കൂടെയുള്ള ആൾ ഇബ്രാഹീം മുസ്‌ലിയാർ ദുആ ചെയ്യാൻ പറയുന്നു എന്ന് പറഞ്ഞപ്പോൾ അ

ല്പം ഗൗരവത്തോടെ 'തലേകെട്ട് കൊടുക്കുന്നത് ഉള്ളാൾ തങ്ങളാണെന്ന് ഞാൻ പറഞ്ഞില്ലെ?' എന്ന് ചോദിച്ചുവത്രെ. കാര്യം ഒന്നും മനസ്സിലായില്ലെങ്കിലും ആ വാക്കിന്ന് വല്ല രഹസ്യവുമുണ്ടാകുമെന്ന് ഉസ്താദവർകൾ കരുതി.

ഈ സംഭവം കഴിഞ്ഞ് വർഷങ്ങൾക്ക് ശേഷമാണ് ഉടുപ്പി ജില്ലാ (കർണാടകയിലെ ഒരു പുതിയ ജില്ല) സംയുക്ത ജമാഅത്ത് പ്രതിനിധികൾ വന്നു ഉസ്താദവർകളോട് ഞങ്ങൾക്കുള്ള 'ഖാസി' സ്ഥാനം ഏറ്റെടുക്കണമെന്ന് ആവശ്യപ്പെടുന്നതും. തനിക്ക് ഇഷ്ടമില്ലെങ്കിലും തന്റെ ഗുരുവര്യർ ഉള്ളാൾ തങ്ങളുടെ കല്പന മാനിച്ച് അത് ഏറ്റെടുക്കുകയും അതിനോടനുബന്ധിച്ച് ഉടുപ്പി ജില്ലയിലെ മുളൂരിൽ നടന്ന ഖാസി സ്ഥാനാരോഹണ ചടങ്ങിൽ ശൈഖുനാ ഉള്ളാൾ തങ്ങളവർകൾ ഉസ്താദവർകൾക്ക് 'തലേകെട്ട്' അണിയിച്ച് ഖാസിയായി കൊണ്ടുള്ള ബൈഅത്തിന്റെ വചനം ചൊല്ലിക്കൊടുക്കുകയും ചെയ്യുമ്പോഴാണ് മഹാനായ വടകര വലിയുല്ലാഹി (റ) അവർകളുടെ വാക്കിന്റെ പൊരുൾ മനസ്സിലാകുന്നത്.

**അബ്ദുൽ ജലീൽ സഖാഫി, സുള്ള്യ**

---

# ആരു പറഞ്ഞു കുട്ടിയില്ലെന്ന്

എന്റെ സഹോദരി നസീമക്ക് കല്ല്യാണം കഴിഞ്ഞിട്ടും 9 വർഷത്തോളം കുട്ടികൾ ഉണ്ടായിരുന്നില്ല. ഒരുപാട് ചികിത്സകൾ നടത്തിയെങ്കിലും ഫലമുണ്ടായില്ല. ഒരിക്കൽ ഉസ്സൻ മൊട്ട കേയിടെ വീട്ടിൽ നേർച്ചക്ക് പോയപ്പോൾ അവിടെ തങ്ങളുണ്ടായിരുന്നു. ബീവിത്ത എന്റെ സഹോദരിയെ തങ്ങളുടെ മുമ്പിൽ കൊണ്ടുപോയി കുട്ടിയില്ലാത്ത കാര്യം തങ്ങളോട് പറഞ്ഞു. അപ്പോൾ തങ്ങൾ സഹോദരിയുടെ മുഖത്തൊന്ന് നോക്കുകയും "ആര് പറഞ്ഞു മോളെ കുട്ടിയുണ്ടാവുകയില്ലെന്ന് – കുട്ടിയെ ഞാൻ നെറ്റിത്തടത്തിൽ കാണുന്നുണ്ട്" എന്ന് പറഞ്ഞുകൊണ്ട് അര ഗ്ലാസ് വെള്ളം മന്ത്രിച്ചു കൊടുക്കുകയും ഈ തവണ ഭർത്താവ് വന്നാൽ കുട്ടിയുണ്ടാവുമെന്ന് പറയുകയും ചെയ്തു. മുന്ന് മാസം കഴിഞ്ഞ് ഭർത്താവ് ഗൾഫിൽ നിന്ന് വരികയും തങ്ങൾ പറഞ്ഞത് പോലെ ഗർഭം ധരിച്ചു ഇരട്ട കുട്ടികളെ (ഒരാണും ഒരു പെണ്ണും)പ്രസവിച്ചു.

**ടി.എ. സലീം മാട്ടൂൽ**

മഹാന്മാരായ മടവൂർ ശൈഖ്, കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്‌ലിയാർ, വടകര മുഹമ്മദാജി തങ്ങൾ എന്നിവരെ കേട്ടിട്ടുണ്ട്. കാണാൻ കഴിഞ്ഞിട്ടില്ല എന്ന ദുഃഖം എന്നെ വളരെ വിഷാദത്തിലാക്കിയിരുന്നു. 1991ൽ മാർച്ച്, ഏപ്രിൽ മാസങ്ങളിലായിരുന്നു റമളാൻ നോമ്പ്. നോമ്പ് 29 നു ഞാൻ പയ്യന്നൂർ ചെമ്പ്രകാനം എന്ന സ്ഥലത്തു പോകുന്നതിനുള്ള യാത്രയിൽ കോഴിക്കോട്ട് ഇറങ്ങി. ശൈഖിന്റെ പള്ളിയുടെ അടുക്കൽ എത്തി. അടുത്ത വീട്ടിൽ താമസിക്കുകയായിരുന്ന സി.എം. അബൂബക്കൽ മുസ്‌ലിയാർ (മടവൂർ ശൈഖ് ന:മ) എന്ന മഹാനെ വീട്ടുകാരന്റെ അനുമതിയോടെ കയറി കണ്ടു ദുആ ചെയ്യിപ്പിച്ചു എന്റെ തലയിൽ ഊതിപ്പിച്ചു. സന്തുഷ്ടനായി അല്ലാഹുവിനെ സ്തുതിച്ചുകൊണ്ട് എന്റെ യാത്ര തുടർന്നു. ഉദ്ദിഷ്ട സ്ഥലത്തു എത്തി കാര്യവും സാധിച്ചുകൊണ്ട് ചെറിയ പെരുന്നാൾ രാത്രി എന്റെ താമസ സ്ഥലമായ മൂവാറ്റുപുഴയ്ക്കടുത്തുള്ള മുളവൂർ ഗ്രാമത്തിൽ സസുഖം എത്തിച്ചേർന്നു.

## ഒരു സ്വപ്നം പുലർന്നു

ഇതിന്റെ 6-ാം ദിവസം പത്രത്തിൽ കണ്ടു. മടവൂർ ശൈഖ് മരിച്ചു എന്ന്. അല്പസമയം ഞാൻ തരിച്ചിരുന്നു പോയി. ഞാൻ ഉടനെ പുറപ്പെട്ടാലും മയ്യിത്തു നമസ്കാരത്തിൽ പങ്കെടുക്കാൻ കഴിയുകയില്ലല്ലോ എന്നതുകൊണ്ട് ഞാൻ പോയില്ല. അപ്പോൾ മുതൽ കുണ്ടൂർ അബ്ദുൽ ഖാദർ മുസ്‌ലിയാരെയും വടകര തങ്ങളെയും കാണണമെന്ന ആഗ്രഹം എന്നെ മഥിച്ചുകൊണ്ടിരുന്നു. പിന്നെ സമയം പാഴാക്കിയില്ല. 25-4-91 വ്യാഴം ഞാൻ പുറപ്പെട്ടു മമ്പുറത്തെത്തി മഗ്‌രിബ് നമസ്കാരത്തിനു ശേഷം സലാത്തിൽ പങ്കെടുത്തു ദുആയും കഴിഞ്ഞ് വെന്നിയൂർ എന്ന സ്ഥലത്ത് എന്റെ പെങ്ങളുടെ മകന്റെ വീട്ടിലെത്തി രാത്രി തങ്ങി. പിറ്റേ ദിവസം രാവിലെ ഞാനും മരുമകനും കൂടി ഒരു ജീപ്പിൽ കുണ്ടൂർ

എന്ന സ്ഥലത്തെത്തി അബ്ദുൽഖാദിർ മുസ്ലിയാരെ കണ്ടു ദുആ ചെയ്യിപ്പിച്ചു. ഇനിയും മറ്റൊരവസരം വടകര പോകാം എന്ന ഉദ്ദേശത്തോടെ നാട്ടിലേക്കു ബസ്സിൽ കയറി. കോട്ടക്കൽ എത്തി എനിക്കു വലിയ ദുഃഖവും ക്ഷീണവുമനുഭവപ്പെട്ടു. ഉദ്ദേശിച്ചു വന്ന ആളെ കാണാതെ എങ്ങനെ മടങ്ങിപോകും. എനിക്ക് എന്തെങ്കലും സംഭവിച്ചാൽ ആഗ്രഹം നടക്കുകയില്ലല്ലോ. ഞാൻ അവിടെ ഒരു ഹോട്ടലിൽ കയറി ചായ കുടിച്ച് ഒരു ഫാത്തിഹാ ഓതി ദുആ ചെയ്തു. കണ്ടിട്ടു പോയാൽ മതി എന്നും ഉറപ്പിച്ചു. പിന്നെ ഒട്ടും താമസിച്ചില്ല. വാഴക്കാട്ടു കണ്ണിയത്തു ഉസ്താദിന്റെ അടുക്കലേക്കു പുറപ്പെട്ടു. 12 മണിക്കു അവിടെ എത്തി. ഉസ്താദ് സുഖമില്ലാതെ കിടക്കുകയാണ്. വീട്ടിൽ നിന്നും അനുവാദം ലഭിച്ചു അകത്തു കയറി ഉറക്കെ സലാം പറഞ്ഞു സലാം മടക്കി എന്നെപ്പറ്റി അന്വേഷിച്ചു വ്യക്തമായി ഉച്ചത്തിൽ കാര്യങ്ങൾ പറഞ്ഞു ദുആ ചെയ്യിപ്പിച്ചു. നേരെ ടൗണിലെത്തി പഴയ പള്ളിയിൽ (സുന്നികളുടെ) ജുമുഅ നിസ്കരിച്ചു. കിട്ടിയ ബസ്സിൽ മുഹമ്മദ് ഹാജി തങ്ങളുടെ വീട്ടിലേക്ക് പുറപ്പെട്ടു.

ഒരു ചെറിയ നമസ്കാര പള്ളി തൊട്ടടുത്ത് തങ്ങളുടെ വീട്. അവിടെ ഒരു ചെറുപ്പക്കാരൻ കുട്ടികളെയും കളിപ്പിച്ചു കൊണ്ടിരിക്കുന്നു. ഞാൻ അവിടേക്കു കയറി ചെന്നു തങ്ങളെപ്പറ്റി ചോദിച്ചു. ഇവിടെയില്ല, രണ്ടു ദിവസമായി തിരൂർ ചെറുവണ്ണൂരിലേക്ക് പോയി. അവിടെ എന്താണ്. ഒരു ഭാര്യ അവിടെയാണ് എന്നുത്തരം ലഭിച്ചു. പിന്നെ കൂടുതൽ അന്വേഷിക്കാൻ നിന്നില്ല. തിരിച്ചു.

തീവണ്ടിയിൽ തിരൂരിൽ എത്തി. തങ്ങളുടെ വീടന്വേഷിച്ചു. മെയിൻ റോഡിൽ നിന്നും തന്നെ ഒരാൾ ചൂണ്ടിക്കാണിച്ചു തന്നു. പ്രാഥമികാവശ്യങ്ങൾ പോലും കഴിക്കാതെയാണ് തങ്ങളെ കാണാനുള്ള അത്യാഗ്രഹത്തോടെ ഞാൻ നടന്നിരുന്നത്. സ്വലാത്തും ചൊല്ലിയാണ് ഞാൻ ചെന്നത്. വീടിന്റെ മുറ്റത്തു ചെന്നു ഒരു ശബ്ദമുണ്ടാക്കി. അപ്പോൾ ഒരാൾ വന്നു, ഞാൻ തങ്ങളെ കാണാൻ വന്നതാണ് എന്നറിയിച്ചു. അനുവാദം ലഭിച്ചു ഞാൻ അകത്തു കടന്നു. തങ്ങളുടെ മുറിയുടെ വാതിൽക്കൽ എത്തി സലാം പറയുമ്പോഴേക്കും റസൂലുല്ലാഹിയെയും മുൻപിൽ നിറുത്തിയാണല്ലോ വരുന്നത്. ഞാൻ അതേ, റസൂലുല്ലയെയല്ലേ നാം പിന്തുടരേണ്ടത്. എന്നാ പിന്നെ ഇരിക്ക്. നിലത്ത് ഒരു പടമുണ്ട്. തങ്ങൾ ഒരു കട്ടിലിൽ ഒരു ഒറ്റപ്പായയിൽ കിടക്കുന്നു.

ഞാൻ തങ്ങളെ കൊണ്ടു ദുആ ചെയ്യിപ്പിക്കാൻ വന്നതാ. എനിക്കു കണ്ണിനു സുഖമില്ല. നിങ്ങൾ ദുആ ചെയ്യിൻ. എന്നോട് തിരിച്ച് ആവശ്യപ്പെട്ടു. ഞാൻ അവിടെയിരുന്നു ഒരു ഫാത്തിഹാ ഓതി കുറച്ചു സ്വലാത്തും ചൊല്ലി മലയാളത്തിൽ തന്നെ ദുആ ചെയ്തു. തങ്ങൾ ആമീൻ പറഞ്ഞു. തുടർന്ന് എന്നെ ഒന്നു മന്ത്രിക്കാൻ ഞാൻ അപേക്ഷിച്ചു. തങ്ങൾ മന്ത്രിച്ചു. തങ്ങൾ കേൾക്കാതെ ദുആ ചെയ്യണമെന്നും എന്നെ ഉപദേശിച്ചു. എനിക്കു ഒരു ഗ്ലാസു ചായ ലഭിച്ചു. അതും കുടിച്ചു. യാത്രചോദിച്ചു വീട്ടിൽ നിന്നിറങ്ങി മെയിൻ റോഡിൽ വന്നു. വിശാലമായി വല്ലതും തിന്നു ചായകുടിക്കാനായി ഒരു കടയിൽ കയറി.

ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ചെറുപ്പക്കാരൻ പയ്യൻ ചന്ദ്രിക പേപ്പറും കൊണ്ടു വരുന്നു. അയാൾ എന്നെയും ഞാൻ അയാളെയും നോക്കി. അയാൾ കടയിലേക്കു കയറി വന്നു. സലാം പറഞ്ഞു. ഞാൻ ചായ കുടിക്കാൻ സല്കരിച്ചു. അദ്ദേഹം തങ്ങളുടെ ഒരു സ്വന്തക്കാരനും ഖാദിമുമാണെന്നും തങ്ങൾക്കു വേണ്ടി പത്രം വാങ്ങാൻ പോയതാണെന്നും പറഞ്ഞതിനു ശേഷം മടവൂരിന്റെ കാര്യം പറഞ്ഞു. കുറേ മോതിരകല്ലുകൾ എന്നെ കാണിക്കുകയും അതിൽ ഇഷ്ടമുള്ള ഒരു കല്ല് എടുത്തു കൊള്ളാൻ എന്നോടാവശ്യപ്പെടുകയും ചെയ്തു.

കല്ലിനെപ്പറ്റി യാതൊന്നും അറിയാൻ കഴിയാത്ത ഞാൻ ഇളംനീലനിറമുള്ള ഒരു ചെറിയ കല്ലെടുത്തു. ഉടനെ ആ പയ്യൻ പറഞ്ഞു. നിങ്ങൾക്കിതു ഞാൻ പൊരുത്തപ്പെട്ടിരിക്കുന്നു. ഇതു മടവൂർ ശൈഖിനു വേണ്ടി നിങ്ങൾക്കു തന്നിരിക്കുന്നു. അല്പം പൈസ തരട്ടെ എന്നു പറഞ്ഞു കുറച്ചു രൂപയും ആ ചെറുപ്പക്കാരൻ തന്നു. ചായയുടെയും പലഹാരത്തിന്റെയും വിലയും അദ്ദേഹം കൊടുത്തു. ആ മോതിരകല്ല് ഞാൻ കെട്ടി കയ്യിൽ ഉപയോഗിക്കുന്നു. ഒരു കല്ലു നോട്ടക്കാരൻ പറഞ്ഞു, അതു വൈഡൂര്യമാണ് എന്ന്. അതിനു ശേഷം എനിക്കു ജീവിതത്തിൽ യാതൊരു പ്രയാസവും അനുഭവപ്പെട്ടിട്ടില്ല. ഇതെല്ലാം വടകര മുഹമ്മദാജി തങ്ങളുടെ അനുഗ്രഹം കൊണ്ടാണെന്നു ഞാൻ മനസ്സിലാക്കുന്നു.

**മൗലവി വൈക്കിലശികം അബ്ദുൽ റഹിമാൻ ഹാജി, മുവാറ്റുപുഴ**

എന്റെ പേര് മുഹമ്മദ് അശ്റഫ്. സ്വദേശം മലപ്പുറം ജില്ലയിലെ ആനക്കയം. ഞാൻ ഒരു ദിവസം ഏകദേശം മൂന്ന് വർഷം മുമ്പ് തിരുരിലെ വീട്ടിൽ വെച്ച് വടകര മമ്മദ് ഹാജി തങ്ങളെ ദർശിച്ചിട്ടുണ്ട്. വൈകുന്നേരങ്ങളിൽ ജനങ്ങൾ വന്നാൽ ചിലപ്പോൾ ദേഷ്യപ്പെടും എന്ന് അവിടെയുണ്ടായിരുന്ന ഒരാൾ എന്നോട് പറഞ്ഞു. ഒരാളോട് ദേഷ്യപ്പെടുന്നത് ഞാൻ നേരിൽ കണ്ടു. അതിനു ശേഷം തങ്ങൾ റൂമിൽ നിന്നും പുറത്തേക്ക് വന്നു. ഞാൻ അടുത്തേക്ക് ചെന്നപ്പോൾ ആദ്യം വിട്ടുനിൽക്കാൻ എന്നോട് പറഞ്ഞു. എന്നിട്ട് അടുക്കള ഭാഗത്തേക്ക് പോയി. വീണ്ടും പുറത്തേക്ക് വന്നു, അപ്പോൾ നല്ല സന്തോഷ മുഖമായിരുന്നു. എന്നോട് എന്താണ് ആവശ്യമെന്ന് ചോദിച്ചു. എന്നെ സംബന്ധിച്ചേടത്തോളം ഒന്നു കാണലായിരുന്നു പ്രധാന ഉദ്ദേശം.

# നല്ല ജോലി

എങ്കിലും എന്നെ അന്നും ഇന്നും അലട്ടിക്കൊണ്ടിരിക്കുന്ന ജോലി പ്രശ്നം ഞാൻ പറഞ്ഞു. ഒരു പലചരക്ക് കടയിലായിരുന്നു എനിക്ക് ജോലി. അതിനു മുമ്പ് ഒരു മെഡിക്കൽ ഷോപ്പിലും. പഴയ ജോലിയോട് താൽപര്യമില്ലാത്തത് കൊണ്ടാണ് പുതിയതിലേക്ക് മാറിയത്. പുതിയത് അതിനേക്കാളും മാനസിക വിഷമം ഉണ്ടാക്കുന്നു. അതുകൊണ്ട് പഴയതിലേക്ക് തന്നെ തിരിച്ചു പോയാലോ എന്ന് ഞാൻ മഹാനവർകളോട് ചോദിച്ചു. എന്നോട് പറഞ്ഞത് ഇപ്പോൾ നിൽക്കുന്നതിൽ തന്നെ നിൽക്കുക. മാറിയാൽ വീണ്ടും അവിടെ നിന്നും മാറാൻ തോന്നിക്കൊണ്ടിരിക്കും എന്നാണ്. മഹാനവർകളുടെ വാക്കിന്റെ അടിസ്ഥാനത്തിൽ ഞാൻ അവിടെ തന്നെ തുടർന്നു. ആ സ്ഥലത്ത് തന്നെ തുടർന്ന കാരണത്താൽ എനിക്ക് കിട്ടിയ നേട്ടം വമ്പിച്ചതായിരുന്നു. പട്ടിക്കാടിനടുത്തുള്ള കണ്യാല അബ്ദുള്ള ഹാജി എന്ന മഹാനുമായി ബന്ധപ്പെടാൻ എനിക്ക് സാധിച്ചു. അത് ഒരു നേട്ടമായി ഞാൻ കാണുന്നു.

**മുഹമ്മദ് അശ്റഫ് വെണ്ടുട്ടായി**

# ചിരിച്ചവർ കരയുന്നു

1951 ൽ എനിക്ക് 22 വയസ്സ് പ്രായം. എനിക്കന്ന് ജോലി കപ്പലിലായിരുന്നു. ഈ സമയത്താണ് ഞാൻ വടകര തങ്ങളെ കണ്ടത്. അവർ ജഢകുത്തിയ മുടിയിൽ നിന്ന് മുടി വലിച്ച് കൊണ്ടിരിക്കുകയും അതോടൊപ്പം സീ.സീ. എന്ന ശബ്ദം പുറപ്പെടുവിക്കുകയും ചെയ്യും. ഈ അവസ്ഥയിൽ 'സീഹാജി' എന്നാണ് ഞങ്ങൾ വിളിക്കാറുള്ളത്.

പഞ്ചസാരക്കാരന്റെ പാണ്ടികശാല ഞാൻ കിടന്നുറങ്ങാറുള്ളത്. സാധാരണ മഹാനവർകൾ രാത്രിസമയങ്ങളിൽ ഉലാത്തൽ പതിവാണ്. ഒരു ദിവസം രീത്രിയിൽ വരികയും പാണ്ടികശാലയുടെ വാതിൽ മുട്ടിവിളിക്കുകയും അകത്ത് കിടന്നുറങ്ങുന്ന മുഹമ്മദ് എന്ന പാറാവുകാരൻ വാതിൽ തുറന്ന് കൊടുക്കുകയും ചെയ്തു. ശേഷം മഹാനവർകൾ അകത്ത് കിടന്ന് നിസ്കാരമെല്ലാം നിർവ്വഹിക്കുകയും മതചിട്ടയനുസരിച്ച് ജീവിക്കുകും ചെയ്യുന്ന സേട്ട് എന്ന വ്യക്തിയെ വിളിക്കുകയും 'കാലത്ത് ആൾ വരും ഉടനെ പൊയ്ക്കോ' എന്ന് പറയുകയും ചെയ്തു. അന്ന് ഞാൻ ജോലി കഴിഞ്ഞ് തിരിച്ചെത്തിയപ്പോൾ സേട്ട് എന്ന സഹോദരൻ മരണപ്പെട്ട വാർത്തയാണ് കേൾക്കാൻ കഴിഞ്ഞത്. അപ്പോഴാണ് രാത്രി പറഞ്ഞ വാക്കിന്റെ അർത്ഥം, രാവിലെ അസ്റാഈൽ (അ) വരുമെന്നും ഉടനെ പോകണമെന്നുമാണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞത്. ഒരു ദിവസം ചെറക്കൽ പള്ളിയുടെ അരികിലേക്ക് കൂട്ടം കൂട്ടമായി ആളുകൾ പോകുന്നത് കണ്ട ഞാൻ അന്വേഷിച്ചപ്പോൾ സീഹാജിയുടെ വഅളുണ്ടെന്നറിയാൻ കഴിഞ്ഞു. ഉടനെ ഞാൻ പോയി. "പഞ്ചാരച്ചാക്കും ഗോതമ്പും വരും' സീഹാജി പറഞ്ഞത് കേട്ട് ചിരിച്ചു. പിന്നീട് നിസ്കാരത്തെക്കുറിച്ചും ഖിയാമത്തിന്റെ ഭയാനകതയെക്കുറിച്ചും മറ്റും വിശദീകരിച്ചപ്പോൾ ചിരിച്ചവരൊക്കെയും കരഞ്ഞു.

**കെ.സി. മൊയ്തീൻ മുക്കിലപീടിക**

# ആത്മീയ ചൈതന്യമുണർത്തുന്ന ശാദുലീ ഹള്റകൾ

നിരവധി ഥരീഖത്തുകളുടെ ശൈഖായിരുന്ന ശൈഖുനാ വടകര മുഹമ്മദ് ഹാജി തങ്ങളുടെ ശിഷ്യ സമ്പത്ത് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പരന്ന് കിടക്കുകയാണ്. കേരളത്തിലും പുറത്തും വിദേശ രാജ്യങ്ങളിലും അവരുടെ നിർദ്ദേശ പ്രകാരമുള്ള ദിക്റ് മഹ്ളറകൾ നടക്കുന്നുണ്ട്. അവയിൽ ശാദു ലീ ഹള്റകൾ പ്രസിദ്ധവും, ആത്മീയ ചൈത ന്യ മുളവാക്കുന്നതുമാണ്. എല്ലാ ഹിജ്റ മാസവും 21-ാം രാവിന് തിരൂർ വാണിയന്നൂരിലെ സ്വവസതിക്ക് മുമ്പിൽ സ്ഥാപിതമായ ദിക്റ് മജ്‌ലിസിൽ നടക്കുന്നതാണ് ഏറ്റവും ബൃഹത്തായത്. ആയിരത്തിലധികം ആളുകൾ ഓരോ മജ്‌ലിസിലും സംബന്ധിക്കുന്നു.

അവിടുത്തെ സഞ്ചാര വേളയിലെ ഇടത്താവളവും വിശ്രമ കേന്ദ്രവുമായിരുന്ന നടക്കാവിലെ അബൂബക്കർ ഹാജിയുടെ വീട്ടിൽ മുപ്പത് വർഷത്തോളമായി ഇടമുറിയാതെ ആ മജ്‌ലിസ് നടന്ന് വരുന്നു. പ്രസ്തുത വസതിയിലായിരുന്നു മഹാന്റെ അവസാന ദിവസങ്ങളിലെ വിശ്രമവും വിയോഗവും.

കേരളത്തിലെ അറിയപ്പെട്ട സമുന്നതരായ നിരവധി പണ്ഡിതന്മാരും സൂഫിയാക്കളും വടകര തങ്ങളുടെ മജ്‌ലിസുകളിൽ സംബന്ധിക്കാറുണ്ടായിരുന്നു. ശൈഖുനാ കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്‌ലിയാർ, ഒതുക്കുങ്ങൽ ഇഹ് യാഉസുന്ന പ്രിൻസിപ്പൽ ഇ. സുലൈമാൻ മുസ്‌ലിയാർ, വൈലത്തൂർ ബാവ മുസ്‌ലിയാർ, തരുവണ അബ്ദുല്ല മുസ്‌ലിയാർ, കോടമ്പുഴ ബാവ മുസ്‌ലിയാർ തുടങ്ങിയവർ ഈ മജ്‌ലിസുകളിൽ പങ്കെടുത്ത് നസ്വീഹത്തുകൾ നൽകിവരാറുണ്ട്. കാന്തപുരം ദാറുസ്സ്വലാഹിൽ ഏകദേശം ഒരുവർഷം മുമ്പാണ് ശൈഖുനാ നേരിട്ട് വന്ന് ശാദുലീ ഹൽഖ സ്ഥാപിച്ചത്. കണ്ണൂർ, കാസർകോട്, മംഗലാപുരം ഭാഗങ്ങളിൽ നൂറുക്കണക്കിന് സ്ഥലങ്ങളിൽ സയ്യിദ് യഹ്‌യൽ ബുഖാരിയുടെയും മറ്റും നേതൃത്വത്തിൽ ഈ ഹൽഖ നടന്നു വരുന്നു.

ഔലിയാക്കളിൽ പ്രമുഖനും ഖുതുബുമായിരുന്ന ശൈഖ് അബുൽ ഹസൻ ശാദുലി (റ) യിലേക്കാണ് ഈ ഹൽഖ:യുടെ ശൃംഖല ചെന്ന് ചേരുന്നത്. മൊറോക്കോയിൽ ജനിച്ച മഹാനവർകൾ ഈജിപ്തിൽ ചെ

ങ്കടൽ തീരത്ത് 'ഹുമൈസറ'യിലാണ് അന്ത്യ വിശ്രമം കൊള്ളുന്നത്. അവിടു ത്തെ ശിഷ്യൻ അബൂൽ അബ്ബാസ് അൽ മുസിർറ്, ഇമാം മുഹമ്മദുൽ ബൂസ്വൂരി, ഇബ്നു അഥാഇല്ലാഹി സിക്കന്ദരി (റ).... തുടങ്ങിയവർ വഴിയാണ് ഈ ഥരീഖത്ത് ലോകത്ത് വ്യാപിച്ചത്. ശൈഖ് അവർകളുമായി ബന്ധം സ്ഥാപിച്ച സുൽത്താനുൽ ഉലമാ ശൈഖ് ഇസ്സുബ്നു അബ്ദിസ്സലാം (റ) പറയുമായിരുന്നു. "സൂഫീ വിഭാഗം ദീനിന്റെ മഹത്തായ അടിത്തറയിൽ അധിഷ്ഠിതമാണെന്നതിന് ഏറ്റവും വലിയ തെളിവ് അവരിൽ നിന്ന് സംഭവിക്കുന്ന കറാമത്തുകളും, അസാധാരണ സംഭവങ്ങളുമാണ്. ഇവരുടെ മാർഗ്ഗത്തിൽ പ്രവേശിച്ച പണ്ഡിതന്മാരിൽ നിന്നല്ലാതെ ഇത്തരം സംഭവങ്ങൾ കണ്ടുവരാറില്ല."

തുടക്കത്തിൽ ഥരീഖത്തുമായി വിട്ട് നിന്ന മഹാൻ ശൈഖ് ശാദുലിയുമായി ആത്മീയ ബന്ധം സ്ഥാപിച്ചതിന് ശേഷം ഥരീഖത്തിന്റെ പ്രചാരകനും ശാദുലി (റ)യുടെ സ്തുതി പാഠകനുമായി മാറുകയായിരുന്നു. ഖുർആനും സുന്നത്തും മുറുകെ പിടിക്കുകയും ദീനീ വിഷയങ്ങളിൽ കർക്കശ സ്വഭാവം പുലർത്തുകയും ചെയ്ത പണ്ഡിതന്മാരുടെ സുൽത്താൻ എന്ന അപരനാമത്തിൽ അറിയപ്പെടുകയും ചെയ്ത പ്രതിഭാധന നായ ഇസ്സുബ്നു അബ്ദുസ്സലാം (റ)നെ പോലെയുള്ളവരുടെ പ്രസ്താവനകൾ ഥരീഖത്തുകളുടെ ആധികാരികതക്ക് മാറ്റ് കൂട്ടുന്നു.

ഇമാം അബ്ദുൽ വഹാബ് ശഅ്റാനി (റ) ത്വബഖാത്തിന്റെ ആമുഖത്തിൽ പറഞ്ഞ ഒരു സംഭവം കാണുക. "ഒരിക്കൽ ഈജിപ്തിലെ 'മൻസൂറയിൽ' സൂഫിയാക്കൾ സമ്മേളിച്ചു. രിസാലത്തുൽ ഖുശൈരിയ്യയിലെ ചില ഭാഗങ്ങൾ ഞാൻ വായിച്ചു. ശൈഖ് ഇസ്സുദ്ദീൻ, ശൈഖ് മകിനുദ്ദീൻ അൻവർ, ശൈഖ് ഇബ്നു റഖീഖുൽ ഈദ് (റ). തുടങ്ങിയ പണ്ഡിതന്മാർ വിവിധ വ്യാഖ്യനങ്ങൾ നൽകി സംസാരിച്ചു. പെട്ടെന്ന് ശൈ ഖ് അബുൽ ഹസൻ ശാദുലി മജ്ലിസിലേക്ക് കടന്നു വന്നു. അപ്പോൾ ഈ വാചകത്തിന്റെ ഒരു വിശദീകരണം മഹാനവരോട് എല്ലാവരും ആവശ്യപ്പെട്ടു.

ഉന്നത പണ്ഡിതരായ നിങ്ങൾ സംസാരിച്ച ഒരു വിഷയത്തിൽ വിനീതനായ എന്റെ വിശദീകരണത്തിന് എന്ത് സ്ഥാനം? എന്ന് ഇമാം ചോദിച്ചു. പിന്നീട് നിർബന്ധത്തിന് വഴങ്ങി മഹാൻ പ്രസ്തുത വചനങ്ങളെ വ്യാഖ്യാനിക്കാൻ തുടങ്ങി. പ്രസ്തുത വിശദീകരണംകേട്ട് ഉൾപുളകമണിഞ്ഞ ഇസ്സുബ്നു അബ്ദിസ്സലാം അല്ലാഹുവിന്റെ സാമിപ്യത്തിലേക്കുയർത്തുന്ന ഇത്തരം വചനങ്ങൾ കേൾക്കാൻ ഓടി വരൂ എന്ന് വിളിച്ച് പറഞ്ഞു.

ശരീഅത്ത് നിയമങ്ങൾ ബാധകമല്ലാത്ത ഒരവസ്ഥയിലാണ് താനെന്ന് വാദിക്കുന്ന ആരെയെങ്കിലും കണ്ടാൽ അവരോടടുക്കരുതെന്നും അവരുടെ വഞ്ചനയിൽ പെടരുതെന്നും ഇമാം ശാദുലി പ്രസ്താവിച്ചിട്ടുണ്ട്. അഭിനവ വ്യാജ ഥരീഖത്തുകൾ ശക്

തമായ പ്രഹരമാണ് മഹാനുഭാവന്റെ ഈ പ്രസ്താവന. ശാദുലീ ഥരീഖത്തുമായി ബന്ധപ്പെടുന്നവർ അറിയപ്പെടുന്നത് 'ഇഖ്വാനു ശാദുലി" (ശാദുലി സഹോദരന്മാർ) എന്ന പേരിലാണ്. ഈ നാമത്തെ അന്വർത്ഥമാക്കുന്ന ശൈലി ഹൽ ഖ:യിലുടനീളം കാണാം. ദിക്റിന്റെ വേളയിൽ പണ്ഡിതരും സാധാരണക്കാരും മുതലാളിയും പാവപ്പെട്ടവനും എന്ന വിത്യാസങ്ങളില്ലാതെ എല്ലാവരും കൈകോർത്ത് നിൽക്കുന്ന ദൃശ്യം ശ്രദ്ധേയമാണ്. ശാദുലീ മജ്‌ലിസുകളിൽ മൗലിദും സ്വലാത്തുൽ യാഖൂത്തിയ്യയും മറ്റ് വളാഇഫുകളും കഴിഞ്ഞ ശേഷമാണ് ദിക്റ് ആരംഭിക്കുന്നത്. എല്ലാവരും ഒരേ ശബ്ദത്തിലും ശൈലിയിലും ഒരുമിച്ച് ദിക്റുകൾ ചൊല്ലുക എന്നത് ശാദുലി റാത്തീബിന്റെ പ്രത്യേകതയാണ്. ഥരീഖത്തിന്റെ മുഖ്യമായ ലക്ഷ്യം അല്ലാഹുവിലേക്കുള്ള വുസൂലാണ്. അതിന് ഏറ്റവും ഉപയുക്തമായ വഴിയാണ് ദിക്റുകൾ. അത്കൊണ്ട് തന്നെ ശാദുലി ഥരീഖത്തിൽ ദിക്റ് ഹൽഖകൾക്ക് പ്രാമുഖ്യം നൽകപ്പെടുന്നു. ദിക്റു ചൊല്ലുന്ന സമയത്ത് വളരെ അടുത്താണ് നിൽക്കുന്നത്. ശൈത്വാൻ ഇടയിൽ വരാതിരിക്കാനാണിത്. ദിക്റിന്റെ നേതൃത്വം കൊടുക്കുന്ന ആൾ 'മുഖദ്ദിമ്' എന്ന പേരിൽ അറിയപ്പെടുന്നു. മുഖദ്ദിമിന്റെ നിർദ്ദേശങ്ങൾ അനുസരിച്ചാണ് ഇഖ്വാനീങ്ങളുടെ സർവ്വ ചലനങ്ങളും. ശബ്ദ മാധുര്യമുള്ള അല്ലാഹുവിൽ ചിന്തിപ്പിക്കുന്ന, ആത്മീയ സൗരഭ്യമുള്ള നശീദയുടെ ഈരടികൾ മജ്‌ലിസിന് ആത്മീയാനന്ദം പകരുന്നു. എല്ലാവരും ഒന്നിച്ച് നടത്തുന്ന അംഗവിക്ഷേപങ്ങളും, ചലനങ്ങളും മനസ്സിന് ഏകാഗ്രത നൽകുന്നു. ഹൽ ഖ:യിലെ പ്രധാന ദിക്റാണ് ദിക്റുസ്വദ്‌രിയ്യ. നെഞ്ചിൽ നിന്നും ഉയർ ന്നു പൊങ്ങുന്ന തൗഹീദിന്റെ കലിമയാണ് ഇത്. ഈ ശൈലി പരിചയമില്ലാത്തവർക്ക് അരോചകമായി തോന്നിയേക്കാം. എന്നാൽ ഇതിനെ കുറിച്ച് ആധികാരിക ഗ്രന്ഥങ്ങളിലൊക്കെ ധാരാളം പരാമർശങ്ങളുണ്ട്. ശാദുലി ഹൽഖ:യെ പറ്റിയും ദിക്റുകളുടെ പ്രമാണികതകളെ കുറിച്ചും ഇമാം അഹ്മദ് കോയ ശാലിയാത്തി (റ)യുടെ ഫതാവൽ അസ്ഹരിയ്യയിൽ വിവരിക്കുന്നുണ്ട്. (പേ: 27-43)

ദിക്റ് അവസാനിച്ചാൽ എല്ലാവരും നിശബ്ദരായി അൽപ നേരം തല താഴ്ത്തി ഇരിക്കുന്നു. ഇതിനെ ചിലർ സുജൂദായി വിശേഷിപ്പിക്കുന്നത് ശരിയല്ല. ദിക്റിന് ശേഷം അല്ലാഹുവിൽ മാത്രം ചിന്തിച്ച് ഏകാഗ്രതയോടെ ഇരിക്കൽ ദിക്റിന്റെ വളാഇഫിൽ പെട്ടതാണെന്ന് പണ്ഡിതന്മാർ പ്രസ്താവിച്ചിട്ടുണ്ട്. (ഉദാ:- ശറഹ് റാത്തിബിൽ ഹദ്ദാദ്) ഇതോടെ ഊഷ്മാവ് വർദ്ധിച്ച ശരീരം അൽപാൽപമായി തണുക്കുന്നു. സ്വരമാധുര്യമുള്ള ഒരാൾ ഖുർആനിലെ ഏതാനും ആയതുകൾ പാരായണം ചെയ്യുമ്പോൾ ഇഖ്വാനീങ്ങളുടെ മനസ്സുകൾ കുളിരണിയുന്നു.

**എ.പി. അബ്ദുൽ ഹകീം കാന്തപുരം**



# മലയിൽ നേർച്ച: ഒരു ഗ്രാമത്തിന്റെ ഉത്സവം

മുയിപ്പോത്ത് നിന്ന് ചെറുവണ്ണൂർ വഴി പോകുന്ന ഒരു കനാലുണ്ട്. ഇന്നത്തെ പോലെ ബസ് സർവ്വീസുകൾ വ്യാപകമാകുന്നതിനു മുമ്പ് വടകര ഭാഗത്ത് നിന്നു വരുന്നവർ കണ്ടീത്താഴം നേർച്ചക്ക് ഈ കനാലിലൂടെയായിരുന്നു പോയിരുന്നത്. ചാനിയംകടവ് ബസ്സിറങ്ങി പുഴ കടന്ന് അക്കരെയെത്തിയാൽ മുയിപ്പോത്തെത്തി. ഇന്ന് പുഴയും കനാലും താണ്ടേണ്ടതില്ല. പാലവും റോഡും വന്നു കഴിഞ്ഞു.

പാതകളിലെ ദുർഘടങ്ങൾ കണ്ടീത്താഴത്തെത്തുന്നവർക്ക് ഒരു പ്രശ്നമല്ലെന്നായിരുന്നു സത്യം. അവർക്ക് കണ്ടീത്താഴത്തെത്തണം. നേർച്ചയിൽ പങ്കെടുക്കണം. പൊരുത്തം വാങ്ങണം.

കണ്ടീത്താഴ ഓറ് എന്നും, വടകര മമ്മദാജി തങ്ങൾ എന്നുമൊക്കെ ആദ്യം കേൾക്കുമ്പോൾ മനസ്സിലേക്കോടിയെത്തിയിരുന്നത് വലിയൊരു രൂപമായിരുന്നു. നേരിട്ട് സംസാരിക്കാനാവുമോ എന്നാശങ്കപ്പെട്ടിരുന്നു. എന്നാൽ നേർച്ചക്കെത്തുന്നവർക്കറിയാം ഓറ് വലിയവർ തന്നെയാണ്. പക്ഷെ, വലിയവരായി ചമഞ്ഞിരിക്കുന്നവരല്ല. ആർക്കും അടുത്തേക്ക് ചെല്ലാം. മുസാഫഹത്ത് ചെയ്യാം. സങ്കടങ്ങൾ പറയാം. എല്ലാ സങ്കടങ്ങൾക്കും അവിടെ പരിഹാരമുണ്ടെന്നാശ്വസിക്കാം.

ഇതു കൊണ്ടൊക്കെയാണ് കണ്ടീത്താഴം നേർച്ചക്ക് ആളുകൾ ഒഴുകിയിരുന്നത്. കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് ഭക്ത ജനങ്ങൾ സംഗമിച്ചിരുന്നത്. നേർച്ച എന്ന് കേൾക്കുമ്പോൾ മലീമസമായ കൊട്ടും പാട്ടും ആനയും അമ്പാരിയും തകൃതമാവുന്ന ഒരു ചിത്രമുണ്ടല്ലോ. നമ്മുടെ മനസ്സിൽ. കണ്ടീത്താഴത്തെ നേർച്ചക്ക് വന്നു നോക്കൂ... ഒരിക്കൽ വന്നവർ വർഷാവർഷം ഇങ്ങോട്ടൊഴുകുന്നതിന്റെ രഹസ്യം എന്താണ്. മനസ്സ് നിറയുന്ന ആത്മസുഖം. നേർച്ചകൾ എങ്ങനെയാണ് കൊണ്ടാടേണ്ടതെന്ന് 'ഓറ്' നേരിട്ടു കാണിച്ചു കൊടുത്തു. ഖബ്റ് സിയാറത്തും കൂട്ടു പ്രാർത്ഥനയും ഖുർആൻ പാരായണവും ദിക്ർ മജ്‌ലിസുകളും വഅ്ള് സദസ്സുകളും കൊണ്ട് ധന്യമായിരുന്നു കണ്ടീത്താഴം നേർച്ച. കേരളത്തിലെ മത പണ്ഡിതരും സയ്യിദൻമാരും ആത്മീയ നേതാക്കളും കണ്ടീത്താഴം നേർച്ചയിലെ അംഗങ്ങളായി.

നേർച്ച സ്ഥലത്തെ നിസ്കാര പള്ളിയുടെ മുറ്റത്ത് തിരക്കോട് തിരക്ക്. അതാ ചെരുവിൽ, കാൽ നീട്ടി ഇരിക്കുകയാണ് ഓറ്. ഓറെ കാണാൻ, പ്രാർത്ഥിപ്പിക്കാൻ, ആ കരം ഒന്നു മുത്താൻ ആളുകൾ സ്വയം മറന്ന് തിരക്കിയെത്തുന്നു. നിയന്ത്രിക്കാൻ പാടുപെടുന്ന വളണ്ടിയർമാർ. ഇത് ഹൃദയബന്ധമാണ്. ഒരിക്കലും അറ്റു പോകാത്ത ഹൃദയ ബന്ധം.

ആത്മവിചാരങ്ങൾ മാത്രം സംഗമിക്കുന്ന കണ്ടീത്താഴം നേർച്ച ഗ്രാമങ്ങൾക്ക് ഉത്സവം പോലെയാണ്. നിടുമ്പമണ്ണ, കാഞ്ഞിരാട്ടുതറ, വെള്ളൂക്കര, കോട്ടപ്പള്ളി തുടങ്ങി അനേകം ഗ്രാമങ്ങൾക്കിത് ഉത്സവം തന്നെ. ഏതു തിരക്കിലും ചുറ്റുവട്ടത്തെ ഗ്രാമങ്ങളിലെ ഓരോരുത്തരും നേർച്ചക്കെത്തുന്നു. മുയിപ്പോത്ത് കനാലിൽ ഭക്തജനങ്ങളുടെ ഒഴുക്ക്. ഒരിക്കലും അവസാനിക്കാത്ത ഒഴുക്ക്.

**ഇബ്റാഹീം ടി.എൻ.പുരം**

# നറു നിലാവു പോലെ ആ ഓർമ്മകൾ

ഒടുവിൽ, സാത്വികപ്പൊലിമയുടെ ആ സുര്യതേജസ്സും അസ്തമിച്ചു.

ജീവിതത്തിന്റെ പ്രകാശ പൂർണ മായ സാന്നിദ്ധ്യം കൊണ്ട് ഒരു കാല ഘട്ടം തന്നെ പ്രഭാവലയമാക്കുന്ന മ ഹത്തുക്കൾ ഒടുവിലൊരു നാൾ ക്ഷ ണിക ലോകത്തു നിന്നും യാത്രയാ കുമ്പോൾ ആ വിയോഗം കാലത്തി നു മുമ്പിൽ തന്നെ ഒരു മഹാ ശുന്യ തയായി ബാക്കിയായിരുന്നു.

വലിയ്യുല്ലാഹി മുഹമ്മദ് ഹാജി ത ങ്ങളുടെ വിയോഗം നമ്മുടെ കാല ത്തിൽ ഒരു മഹാ വിടവ് സൃഷ്ടിച്ചത് ഇപ്പോൾ നാമറിയുന്നു. പ്രാർത്ഥനാ പൂർണ്ണമായ മനസ്സുകളിൽ നറുനിലാ വിന്റെ സുഗന്ധമായി ആ സ്മരണക ൾ തെളിയുമ്പോഴും ആ വിടവ് ഒരു വലിയ നൊമ്പരമായി സുന്നീ ചേത നയുടെ വർത്തമാനത്തിൽ തളം കെട്ടുന്നു.

കാലങ്ങളിൽ ഇടക്കു മാത്രം പ്ര ത്യക്ഷപ്പെടുന്ന അപൂർവ്വ മഹത്വങ്ങ ളുടെ ദൃഷ്ടാന്തങ്ങളിൽ ഒന്നായി രുന്നു ആ ജീവിതം. ദൈവിക പരി ത്യാഗങ്ങളുടെ അടയാളങ്ങൾ നാൾ ക്കുനാൾ മാഞ്ഞു പോകുന്ന ഈ കാലത്ത് വലിയുല്ലാഹി മുഹമ്മദ് ഹാ ജി തങ്ങളെ പോലുള്ള അത്യപൂർവ്വം മഹദ് ജീവിതങ്ങൾ മാത്രമായിരുന്നു ആശ്വാസം.

പിഴവുകളുടെയും ദുരിതങ്ങളുടെ യും സങ്കീർണ സാഹചര്യങ്ങളിൽ ശാന്തിയുടെ തെളി നീര് തന്നെയാ യിരുന്നു വലിയുല്ലാഹി തങ്ങളുടെ സാമീപ്യം. നോവിന്റെ കൊടും നീറ്റ ലായി വന്ന് ആ കരം ഗ്രഹിച്ച ശേഷം സമാധാനത്തോടെ മടങ്ങിപ്പോയവ ർ എത്രയെത്രയാണ്!. ആ പ്രാർത്ഥന കളുടെ സാഫല്യത്തിൽ സായൂജ്യമ ടഞ്ഞ മനസ്സുകൾ എത്രയാണ്!.

ചരിത്രത്തിൽ, ഓരോ മഹത്തായ നിയോഗങ്ങളുടെയും ലക്ഷ്യം അവർ ജീവിച്ച കാലത്തിനു വെളിച്ചമേകുക എന്നതു തന്നായായിരുന്നു. അതി നായി ആത്മീയ പ്രകാശത്തിന്റെ പല വിധമായ കാഴ്ചകൾ അവരിൽ ദൃശ്യ മാക്കപ്പെടുകയും ചെയ്തിട്ടുണ്ട്.

അവരിൽ ഒരു വിഭാഗമാണ് അല്ലാഹുവിന്റെ ഔലിയാക്കൾ. സമൂഹത്തിൽ ആത്മീയതയുടെ പ്രകാശം പരത്തുന്ന അവരിലെ സവിശേഷമായ അടയാളങ്ങളാണ് കറാമത്തുകൾ.

അടിയാറുകളായ എല്ലാ സൃഷ്ടികളെയും ഈ സൗഭാഗ്യം നൽകി അല്ലാഹു അനുഗ്രഹിച്ചിട്ടില്ല. തഖ്‌വ കൊണ്ട് നാഥനിലേക്ക് ഏറ്റവും അടുക്കുന്നവർ മാത്രമെ വിലായത്ത് എന്ന സ്ഥാന ലബ്ധി കൊണ്ട് അനുഗ്രഹിക്കപ്പെടുകയുള്ളൂ.

ഈ അനുഗ്രഹങ്ങളിലേക്ക് വാഴ്ത്തപ്പെട്ട വ്യക്തിത്വമായിരുന്നു വലിയുല്ലാഹി മുഹമ്മദ് ഹാജി തങ്ങളുടേതെന്നതിന് വിശ്വാസയോഗ്യമായ തെളിവുകൾ ഏറെയുണ്ട്. ആഗ്രഹ സഫലീകരണത്തിനായി ചെന്ന സാധാരണക്കാരുടെ അനുഭവങ്ങൾ മുതൽ മഹാനവർകളുമായി അടുത്ത് ബന്ധപ്പെട്ട് ജീവിച്ചിരിക്കുന്ന പണ്ഡിതവര്യൻമാരുടെ സാക്ഷ്യങ്ങൾ വരെ ആ വ്യക്തിത്വത്തിന്റെ അദൃശ്യമായ ആഴങ്ങളിലേക്ക് വെളിച്ചം വീശുന്നവയാണ്.

ചെന്ന് ചേരുന്നിടത്തെല്ലാം ഏറ്റവും ഊഷ്മളമായി ആ വ്യക്തിത്വം ആദരിക്കപ്പെട്ടു. കേരളത്തിനകത്തും പുറത്തും വിദേശങ്ങളിലുമായി ആയിരങ്ങൾ ആ പ്രാർത്ഥനകളിൽ പങ്കു കൊള്ളാൻ ആഗ്രഹിച്ചു.

അനന്തമായ പ്രാർത്ഥനയായിരുന്നു. ആ മഹദ്ജീവിതം. ഏറ്റവും കൃത്യതയോടെ നിർബന്ധ അനുഷ്ഠാനങ്ങൾ നിർവ്വഹിച്ചതിനു പുറമെ സുന്നത്തുകളെ അധികരിപ്പിക്കുന്നതിലും അതീവ ശ്രദ്ധാലുവായിരുന്നു.

പ്രവാചക പ്രേമത്തിന്റെ മൂർത്തിമത്ഭാവമായിരുന്നു വലിയുല്ലാഹിയുടെ മറ്റൊരു സവിശേഷത. മിഅ്റാജ് രാവിൽ, ആകാശത്തിന്റെ അതിരുകളിലൂടെ പ്രവാചകൻ നടത്തിയ മഹാസഞ്ചാരത്തിന്റെ സ്മരണകളിൽ വലിയുല്ലാഹി തങ്ങൾ എന്നും നിർവൃതി കൊള്ളുമായിരുന്നു. മാനവ കുലത്തിന്റെ പൂർണതയുടെ ചരിത്രത്തിലേക്ക് നീണ്ടു നീണ്ടു പോയ പ്രവാചകന്റെ മിഅ്റാജ് ആരോഹണത്തിന്റെ സ്മരണക്കായി പതിവായി നേർച്ചകൾ കഴിക്കുമായിരുന്നു, മഹാനവർകൾ.

ആത്മീയ സദസ്സുകളുടെ അലങ്കാരവും ആവേശവുമായിരുന്നു മുഹമ്മദാജി തങ്ങൾ. ദിക്റ് ഹൽഖകളുടെയും സ്വലാത്ത് സദസ്സുകളുടെയും മുൻനിരയിൽ തന്നെ അദ്ദേഹം സ്ഥാനമുറപ്പിച്ചു.

കേരളം അനുഗ്രഹിക്കപ്പെട്ട ആത്മീയാചാര്യൻമാരിൽ എന്തുകൊണ്ടും ഗണനീയമാണ് വലിയുല്ലാഹി തങ്ങളുടെ സ്ഥാനം. ആത്മീയ ചൈതന്യത്തിന്റെ ഹൃദയത്തുടിപ്പുകൾ നിലക്കാത്തിടത്തോളം കാലം വലിയുല്ലാഹിയുടെ നാമം എന്നും എവിടെയും സ്മരിക്കപ്പെടുക തന്നെ ചെയ്യും.

**പി.സി. അബ്ദുല്ല**

# ആത്മജ്ഞാനികളുടെ ലോകം ഒരാസ്വാദനം

വിശുദ്ധ ഖുർആൻ സൂറ: യുനുസിൽ (10:62) പറയുന്നു. "അറിയുക! അല്ലാഹുവിന്റെ ഔലിയാക്കൾക്ക് യാതൊരു വിധ ഭയവുമില്ല, അവർ വ്യസനിക്കുന്നവരുമല്ല. ഇത് അല്ലാഹു അറിയിച്ചിട്ടുള്ളതാണ്. അനന്തമായ പ്രതിസന്ധികൾ നിറഞ്ഞ പ്രക്ഷുബ്ധമായ ഭാവിയാണ് മനുഷ്യനു നേരിടാനുള്ളത്. പല ഘട്ടങ്ങളും തരണം ചെയ്യാനുണ്ട്. ജീവിതം തുടരുന്ന കാലമത്രയും എന്തെല്ലാം അഭിമുഖീകരിക്കണം. ശേഷം വിധി നിർണായകമായ മരണം, ഖബർ ജീവിതം, മഹ്ശറ, ഹിസാബ്, മീസാൻ, സ്വിറാത്.... ഇങ്ങനെ എത്രയെത്ര കടമ്പകൾ കടക്കാനുള്ളതാണ്.... എന്തെല്ലാം അനുഭവിക്കാനിരിക്കുന്നു.

എന്നാൽ അറിയുക.. അല്ലാഹുവിന്റെ സാമീപ്യം സിദ്ധിച്ച ഇഷ്ട ദാസന്മാരായ "ഔലിയാഇ"ന് ഭാവിയെക്കുറിച്ച് യാതൊരു ഭയവും ആവശ്യമില്ല. ആശങ്കയില്ല, പേടിയില്ല... എന്തു സംഭവിക്കുമെന്ന ബേജാറില്ല... ഭയത്തിന്റെ ആവശ്യമില്ലാത്തവണ്ണം അവർക്ക് അല്ലാഹു നിർഭയത്വം നൽകിയിരിക്കുന്നു. ഇത് പ്രഖ്യാപിച്ചത് അല്ലാഹു തന്നെയാണ്... "യാതൊരു വിധ ഭയവും ഇല്ല" എന്നത് അസന്നിഗ്ദ പ്രഖ്യാപനമാണ്.

ഈ അതിമഹത്തായ മാനസികാവസ്ഥ കൈവന്നവർക്ക് ഇനി എന്ത് നേടാനുണ്ട്. അവർ എല്ലാം കരസ്ഥമാക്കി കഴിഞ്ഞു. എല്ലാ അർത്ഥത്തിലും സുരക്ഷിതരാണവർ.

ഭാവിയെക്കുറിച്ച് ഭയപ്പെടാനൊന്നുമില്ല... അതു മാത്രമല്ല.. ഭൂതത്തെക്കുറിച്ച് യാതൊരു വിധ വ്യസനവും അവർ നേരിടുന്നില്ല. കഴിഞ്ഞുപോയ കാലത്തെ കുറിച്ച് അഭിമാനിക്കാനല്ലാതെ, സങ്കടപ്പെടാൻ അവർക്ക് യാതൊന്നുമില്ല. അത്രക്കു സമ്പന്നമായ ധന്യാവസ്ഥ അവർ നേടിക്കഴിഞ്ഞു. കഴിഞ്ഞ കാലത്തെ മൂല്യവത്തായ നീക്കത്തിലൂടെ അവർ കൈവരിച്ച നേട്ടം വിലയിരുത്തപ്പെടുമ്പോൾ വ്യസനിക്കാനായി യാതൊന്നുമില്ല.

അതെ.... മനുഷ്യരിൽ ഒരു വിഭാഗത്തിന് പ്രപഞ്ച നാഥനായ പടച്ചവൻ നൽകി അനുഗ്രഹിക്കുന്ന ഒരു അവസ്ഥയെക്കുറിച്ചാണ് വിശുദ്ധ ഖുർആനിലൂടെ അല്ലാഹു തന്നെ ഈ പ്രഖ്യാപനം നടത്തിയത്.

"അല്ലാഹുവിന്റെ ഔലിയാക്കൾക്ക് യാതൊരു വിധ ഭയവും വ്യസനവുമില്ല." എന്ന സാരം വരുന്ന ഈ ഖുർആനിക വചനം വിശ്വാസികളിൽ അധിക പേരും പലവുരു ഉരുവിടുന്നതാണ്. പക്ഷെ, ഈ വചനത്തിന്റെ അർത്ഥ വ്യാപ്തിയെ കുറിച്ച് പലരും ആഴത്തിൽ ചിന്തിക്കാറില്ല. എന്താണ് അല്ലാഹു ഈ പറഞ്ഞിരിക്കുന്നത്? ആർക്കാണ് ഈ അവസ്ഥ കൈവരിക? ആരാണ് ഈ പറഞ്ഞ "ഔലിയാഅ്"? ഒരു കാര്യം സുനിശ്ചിതമാണ്. ഔലിയാക്കൾക്ക് എന്തെല്ലാം സിദ്ധികളാകാം എന്നതിന് വ്യക്തമായ പ്രമാണമാണിത്: "ഭാവിയെക്കുറിച്ച് യതൊന്നും ഭയപ്പെടാനില്ല. കഴിഞ്ഞു പോയതിനെ കുറിച്ച് യാതൊന്നും വ്യസനിക്കാനുമില്ല." എങ്കിൽ പിന്നെ ഇക്കൂട്ടർക്ക് കൈവരാൻ ബാക്കിയുള്ള ഒന്നും ഇനി അവശേഷിക്കുന്നില്ല. എല്ലാ കാര്യങ്ങളിലും അത്രക്കു സുരക്ഷിതരാണവർ.

'ഔലിയാഇ'ന്റെ മാനസികാവസ്ഥ ഈ വചനത്തിൽ പ്രതിഫലിക്കുന്നുണ്ട്. യാതൊരു വിധ ഭയവും ആശങ്കയുമില്ലാത്ത സമ്പൂർണ്ണ സംതൃപ്തരാണവർ...!! യഥാർത്ഥത്തിൽ ഏറ്റവും കൂടുതൽ ജീവിത സുഖം അനുഭൂതി, സായൂജ്യം, ആത്മശാന്തി, സാഫല്യം എന്നിവയെല്ലാം ശരിയാം വിധം അനുഭവിക്കുന്നവർ അല്ലാഹുവിന്റെ ഔലിയാക്കൾ മാത്രമാകുന്നു. മാനസികാവസ്ഥയുടെ സുഖ-ദുഃഖങ്ങളാണല്ലോ ജീവിതസുഖ ദുഃഖങ്ങളുടെ നിർണ്ണയത്തിന് മുഖ്യ മാനദണ്ഡമായിട്ടുള്ളത്.

ശരീരം എത്ര സുഖിച്ചാലും മനസ്സിന് സ്വസ്ഥതയില്ലെങ്കിൽ ഒരു പ്രയോജനവുമില്ല. പണവും, പ്രതാപവും എല്ലാമുണ്ടെങ്കിലും മന:സുഖമില്ലെങ്കിൽ ജീവിതം അപായകരമാണ്..

അല്ലാഹുവിനെ മനസ്സിലാക്കിയവർ അഥവാ ആത്മജ്ഞാനികൾ അനുഭവിക്കുന്ന മന:സുഖം വർണിക്കാൻ കഴിയാത്തതാണ്. ആത്മജ്ഞാനവും അതുമായി ബന്ധപ്പെട്ട സർവ അനുഭൂതികളും തികച്ചും അനുഭവപരമാണ്. അത് കൈവരിച്ചിട്ടില്ലാത്ത ഒരാൾക്ക് അതിന്റെ മധുരം മനസ്സിലാക്കി കൊടുക്കാൻ അവർക്കു തന്നെയും സാധ്യമല്ല. പ്രശസ്തനായ ഒരു

സൂ ഫി വര്യന്റെ ആത്മ വിചാരം ഇ പ്രകാരം ഉദ്ധരിക്കപ്പെട്ടിരിക്കുന്നു.

“അല്ലാഹുവുമായുള്ള സമ്പർക്ക ത്തിലൂടെ ആരാധനാ മാർഗ്ഗങ്ങളിൽ നിന്ന് ഞങ്ങൾ അനുഭവിക്കുന്ന ആ ത്മ സുഖമെങ്ങാനും ലോക ചക്രവർ ത്തിമാർക്ക് മനസ്സിലായാൽ പിന്നീട് ലോകം ഭരിക്കാൻ അവരെ കിട്ടുകയി ല്ല. (ഉദാഹരണം ഹിൽയതുൽ ഔലി യ: അൽ ഹാഫിള് അബൂ നുഐം വാള്യം ഒന്ന്) ഏറ്റവും കൂടുതൽ സു ഖിച്ച് രസിച്ച് ജീവിക്കുന്ന ഭൂലോക ചക്രവർത്തിമാർ പോലും സൂഫികൾ അനുഭവിക്കുന്ന ആത്മ സുഖം അനു ഭവിക്കുന്നില്ല എന്ന പ്രഖ്യാപനം വി ചിന്തനത്തിലൂടെ ബോധ്യമാകുന്ന യാഥാർത്ഥ്യമാണ്.

യഥാർത്ഥ ബുദ്ധി ജീവികൾ ആ ത്മജ്ഞാനികളത്രെ. സ്വസ്ഥമായി മനസ്സിനെ തുറന്നിട്ട് അല്ലാഹുവിന്റെ ലോകത്ത് യഥേഷ്ടം വിഹരിക്കാൻ ചിന്തയെ അനുവദിക്കുന്ന ആത്മ ജ്ഞാനി എല്ലാ ചരാചരങ്ങളിലും ദൈവിക സാന്നിധ്യം അനുഭവിച്ചറി യുന്നു. അല്ലാഹുവിന്റെ സൃഷ്ടി മഹാത്മ്യം ബോധ്യപ്പെട്ട സൂഫി കാ ണുന്നതിലെല്ലാം ഇലാഹീ രചനയു ടെ വൈദഗ്ദ്യം ആസ്വദിച്ചറിയുന്നു. അല്ലാഹുവിനെ വാഴ്ത്തുന്നതിൽ സ്വാസ്ഥ്യം കണ്ടെത്തിയ മനസ്സ് പ്രപ ഞ്ചത്തിന്റെ ഓരോ ചലനങ്ങളെയും ഇലാഹീ പ്രകീർത്തന കവിതകളായി സോല്ലാസം പ്രകൃതിക്കൊപ്പം ഉരുവി ടുന്നു. സൂഫിയുടെ മൗനം ഇലാഹീ പ്രകീർത്തനമാണ്. സൂഫിയുടെ ച ലനം നന്ദി പ്രകാശനമാണ്. സൂഫി യുടെ മന്ത്രം ഇലാഹീ സ്തോത്രങ്ങ ളാണ്.

അതെ...!! ഇത്രയധികം മന: സുഖം അനുഭവിക്കുന്ന മനുഷ്യ വി ഭാഗം വേറെയില്ലെന്നത് തീർച്ചയാണ്. അവർക്ക് ഭയമില്ല, വ്യസനവു മില്ല...

**കക്കാട് മുഹമ്മദ് ഫൈസി**

# സൂഫിസവും സൂഫിയാക്കളും

എന്താണ് സൂഫിസം? ആരാണ് സൂഫി....? പ്രാമാണികവും ആധികാരികവുമായ അന്വേഷണത്തിലൂടെ ഉത്തരം കണ്ടെത്തേണ്ട ചോദ്യങ്ങളാണിത്. നിരന്തരമായ ആത്മീയ സാധന വഴി മനസിനെയും ശരീരത്തെയും ശുദ്ധീകരിക്കുന്ന പ്രക്രിയക്ക് സൂഫിസമെന്നും ശുദ്ധീകരണം ലഭ്യമായ വ്യക്തിയെ സൂഫിയെന്നുമാണല്ലോ പറഞ്ഞു വരാറുള്ളത്. സൂഫിസത്തിന്റെ ഉത്ഭവത്തെക്കുറിച്ചും അടിസ്ഥാന തത്വങ്ങളെ കുറിച്ചുമുള്ള ചർച്ച ഗഹനവും അഗാധവുമാണ്. സൂഫിസവും മനസും തമ്മിലുള്ള ബന്ധത്തെ കുറിച്ചൊരു ലഘു ചിന്ത.

മനസ്.... ഒരൽഭുത പ്രതിഭാസമാണെന്നത് നിസ്തർക്കമാണ്. ദേഹത്തിനും ദേഹിക്കുമിടയിലെ ഒരു മാധ്യമമാണത്. മണ്ണിൽ നിന്ന് സൃഷ്ടിക്കപ്പെട്ട ശരീരവും ദൈവിക നിക്ഷേപമായ റൂഹും തമ്മിലുള്ള താൽപ്പര്യങ്ങൾ സമന്വയിപ്പിക്കുന്നതിൽ മനുഷ്യൻ പലപ്പോഴം പരാജയപ്പെടുന്നു എന്നതാണ് വസ്തുത. ആത്മാവിന്റെ താൽപര്യങ്ങൾക്ക് വിരുദ്ധമായിരിക്കും ശരീര മോഹങ്ങൾ, ശരീരമെപ്പോഴും മണ്ണിന്റെ സ്വഭാവവും തനിമയും കാണിച്ച് കൊണ്ടിരിക്കും.

ശരീരമോ മനസോ പ്രധാനം? ചോദ്യം പ്രസക്തമാണ്. ഭൗമ ലോകത്തിലെ ബാഹ്യ ദൃശ്യങ്ങളിൽ അതിപ്രധാനമായി നാം ഗണിക്കുന്നത് ശരീരം തന്നെ, എന്ന് വെച്ച് ശരീരത്തിനും ശാരീരിക താൽപര്യങ്ങൾക്കും അതി പ്രാധാന്യം നൽകിയാലോ? അപകടാവസ്ഥയിലെത്താൻ ഏറെ പണിപ്പെടേണ്ടതില്ല. ശാരീരിക താൽപര്യങ്ങളുടെ ന്യൂന ത തന്നെ കാരണം. ശരീരമെന്ന ബാഹ്യാവസ്ഥ നമുക്ക് ആർത്ഥികമായ ഗുണം നൽകുന്നില്ല. ശരീരമില്ലെങ്കിൽ മനുഷ്യനില്ലെന്ന വസ്തുത ശരി തന്നെ. ഈയൊരു പ്രത്യേകത മാറ്റി നിർത്തിയാൽ പിന്നെ ശരീരം കൊണ്ട് നമുക്ക് കാര്യമായ പ്രയോഗമില്ലെന്ന് വ്യക്തമാണ്. ശരീരത്തിൽ നിക്ഷിപ്തമായ റൂഹിന്റെ

സാന്നിധ്യം വഴിയാണ് ഭൗതിക ശരീരത്തിന് ഇന്ന് കാണുന്ന സർവ്വത്ര സവിശേഷതകളും സിദ്ധിക്കുന്നത്. റുഹില്ലാത്ത ശരീരത്തിന് ഭൗമ ലോകത്ത് യാതൊരു നിലയും വിലയുമില്ല. നിക്ഷിപ്തമായ റുഹ് പിരിഞ്ഞ് പോയാൽ പിന്നെ ഈ ശരീരത്തെ ആര് പരിഗണിക്കും?

നല്ലതും തിയ്യതും വേർതിരിച്ച് നന്മയുടെ പാതയിലൂടെ ജീവിക്കാനുള്ള വിവേക ബുദ്ധി മനുഷ്യന്റെ സവിശേഷതയാണ്. എന്നാൽ വിവേകത്തെ കീഴൊതുക്കുംവിധമാണ് പലപ്പോഴും ശാരീരിക താൽപര്യങ്ങൾ ഉണ്ടാവാറ്. ആത്മാവ് ഒരു കാര്യം താൽപ്പര്യപെടുമ്പോൾ അതിന് കടക വിരുദ്ധമായതായിരിക്കും ശരീരത്തിന്റെ താൽപര്യം. ഇങ്ങനെ മനുഷ്യ മനസ്സിൽ ആത്മാവും ശരീരവുമായി പലപ്പോവഴും നിരന്തരം സംഘട്ടനം നടക്കുന്നു. ഇത്തരം സംഘട്ടന വേളയിൽ ആത്മാവിന് പ്രാധാന്യം നൽകി നന്മ പുകാനുള്ള കോഴ്സുകളാണ് ഇസ്ലാമിലെ മുഴുവൻ ആരാധനകളും. ദിനേനെ നാം ചെയ്യുന്ന ആരാധനകൾ പുണ്യകർമങ്ങൾക്കൊപ്പം ശാരീരിക മാനസിക സംശുദ്ധി വരുത്താൻ പര്യാപ്തമായ പ്രക്രിയ കൂടിയാണ്. വീടിനു മുമ്പിലുള്ള അരുവിയിൽ ദിനേനെ അഞ്ച് ത വണ മുങ്ങിക്കുളിക്കുമ്പോൾ സ്വശരീരം എത്ര മേൽ സംശുദ്ധമാവുന്നു. അത് പ്രകാരമാണ് അഞ്ച് നേരത്തെ നിസ്കാര കർമ്മമെന്ന പ്രവാചകരുടെ ഉപമ ശ്രദ്ധേയമാണ്.

മനുഷ്യ ധിഷണയുടെ പരിമിതി മുലം ഐ ഹിക ജീവിതത്തിൽ ശാശ്വതീകരണമെന്ന സ്വപ്നം നിരർത്ഥകമാണ്. അത്കൊണ്ടാണ് നിർണിത നി യമ പാതയിലൂടെ സഞ്ചരിക്കാൻ അവൻ നിർബന്ധിതനാവുന്നത്. എല്ലാം അറിഞ്ഞിട്ടും നിയമല ംഘനം നടത്തി സ്വൈര്യ വിഹാരം നടത്താൻ വെമ്പുന്ന മനസുകൾ നാശ പാതയിലേ ചെന്നെത്തിപ്പെടുകയുള്ളു. കുത്തഴിഞ്ഞ ജീവിത രീതി യുടെ പരിണിത ഫലങ്ങൾ ഇന്ന് മനുഷ്യൻ ഒന്നൊന്നായി അനുഭവിക്കുകയാണ്.

ഐഹിക ജീവിതം ഒരു യാത്രയാണ്. ലോകത്തിന്റെ പരമാനന്ദതയിലേക്ക്. ഈ യാത്രക്കിടെ യുള്ള ലഘു വിശ്രമത്തിനുള്ള സങ്കേതം മാത്രമാണിവിടം. മണ്ണിൽനിന്നു വന്നു മണ്ണിലേക്കു തന്നെ മടങ്ങുക, ഇതാണ് നമ്മുടെ ദൗത്യം. ഈ യാത്ര അബദ്ധമുക്തമാക്കുകയെന്നതാണ് നമ്മുടെ ധർമ്മം. ഇതിന് നാം കുറെ ത്യാഗങ്ങൾ സഹിക്കേണ്ടി വരും. ഇ സ്ലാമിക വിശ്വാസത്തിന്റെ സജീവ പ്രയോഗികത നമ്മെ ലക്ഷ്യത്തിലേക്കെത്തിക്കുമെന്നതിൽ സംശയം വേണ്ട. ആദർശ മൂല്യങ്ങളുടെ സ്വാംശീകരണവും നിയന്ത്രണ നിർദ്ദേശങ്ങളുടെ പ്രായോഗികതയും എപ്പോൾ സമ്പു ർണമാവുന്നുവോ അപ്പോൾ നമുക്ക് വിജയം പൂൽകാൻ സാധ്യമാവുന്നു.

ജീവിത സമ്പൂർണതക്കും വിജയത്തിനുമുള്ള മാർഗ്ഗമന്വേഷിക്കുന്നവർ ഇസ്ലാമികാദർശത്തിലെത്തിപ്പെടു

മെന്നതാണ് യാഥാർത്ഥ്യം. ശാരീരിക നിയന്ത്രണത്തിലൂടെ നമുക്ക് വിമോചന പാതയിലെത്താനാവും. ശരീരത്തെ നിയന്ത്രിക്കേണ്ടത് മനസ്സാണ്. മനസ്സിനെ നിയന്ത്രിക്കേണ്ടത് അവാച്യമായൊരു അഭൗമ പ്രതിഭാസവും. ഈ പ്രതിഭാസത്തിന് നാം നൽകിയ പേരാണ് തസ്വവ്വുഫ്. തസ്വവ്വുഫ് മുഖേനെ മന:ശുദ്ധീകരണം നടത്തിയവർ എല്ലാവർക്കും ഒരനുഗ്രഹമായാണിവിടെ പരിലസിക്കുന്നത്. വിശുദ്ധ പൂർണമായ ജീവിതമാണവരുടെ മുഖമുദ്ര. ചുറ്റുമുള്ള വേണ്ടാവൃത്തികളോടവർ വിമുഖത കാണിക്കുമ്പോൾ പലരുമതെക്കുറിച്ച് പലതും പറയും. എന്നാൽ അവരെ പോലെ ശുദ്ധഗതിക്കാർ ലോകത്ത് നന്നേ വിരളമായിരിക്കും. നിഷിദ്ധ, നിയമ വിരുദ്ധ പ്രവണതകളിൽ നിന്നുമകന്ന് കൊണ്ടുള്ള നിയന്ത്രണ പൂർണ ജീവിതം നമുക്ക് വെളി ച്ചമാകാനുതകുന്നതായിരിക്കും.

തീവ്രമായ പരിശീലനത്തിലൂടെ മനസ് പ്രകാശമയമാകുമ്പോൾ ബാഹ്യ ശരീരത്തിൽ വിവിധ ഭാവങ്ങളായി അവ പ്രത്യക്ഷപ്പെടും. മന:ശുദ്ധിയുടെ ബഹിർസ്ഫുരണങ്ങൾ പ്രേക്ഷക വൃന്ദത്തിന് അവാച്യമായ ആത്മീയാനുഭവം സമ്മാനിക്കും. അന്തരങ്ങളിൽ ഒളിഞ്ഞ് കിടക്കുന്ന ആത്മപ്രകാശ പ്രചോദിതമായ പ്രവർത്തനങ്ങൾ അനുകരണീയവും ആദർശാധിഷ്ഠിതവുമായിരിക്കും.

സ്രഷ്ടാവിനെക്കുറിച്ചുള്ള ചിന്തയും ചർച്ചയും മാത്രമാണ് സൂഫീ മനസുകളുടെ താൽപര്യം. തനിക്ക് മുമ്പിലുള്ള സർവ്വ വസ്തുവിനെയും വിചിന്തന വിധേയമാക്കി അതുവഴി സ്രഷ്ടാവിന്റെ അജയ്യതയും അതുല്യതയും മനസിലാക്കുകയെന്നതാണവരുടെ തത്വം. ഭൗതിക ലോകത്തെ പുരോഗതികളേറെയാണിന്ന്. വിസ്മയങ്ങളായ മുന്നേറ്റങ്ങൾക്ക് മനുഷ്യ ചിന്ത തുടക്കം കുറിച്ചിരിക്കുന്നു. ശാസ്ത്ര മേഖലയി ലെ ചുവടുകൾ അമ്പരപ്പിക്കുന്നവയാണ്. ഈ പുരോഗതികളൊക്കെ ഇലാഹീ ചിന്തയിലേക്ക് നമ്മെ നയിക്കുന്നവയാവണം.

ഖുർആനിലെയും ഹദീസിലെയുമൊക്കെ പരാമർശങ്ങൾ ആശങ്കക്കിടമില്ലാത്ത വിധം വിശ്വസിക്കുകയെന്നതാണ് സൂഫികളുടെ സ്വഭാവം. അദൃശ്യങ്ങളായ പല പ്രതിഭാസങ്ങളിലും വിശ്വാസം നിലനിൽക്കണം. ഭയഭക്തിയുള്ളവരുടെ അനിവാര്യ സ്വാഭാവമാണത്. ഖുർആൻ തന്നെ ഇക്കാര്യം വ്യക്തമാക്കുന്നു. (അദൃശ്യങ്ങളിൽ വിശ്വസിക്കുന്ന മുത്തഖീങ്ങൾക്ക് അത് (ഖുർആൻ) സൻമാർഗ്ഗ ദർശിയാണ്. (അൽ ബഖറ)

പരലോക മോക്ഷമെന്ന സാക്ഷാൽക്കാരത്തിനുതകുന്നതായിരിക്കണം നമ്മുടെ ഓരോ ചലനങ്ങളും സൂഫി മാർഗ്ഗാവലംബികൾ ഈ മേഖലയിൽ ഏറെ ലക്ഷ്യം കാണുന്നു. ഇസ്ലാമിക ചരിത്രത്തിന്റെ ഗതകാല സമൃതിയിൽ ധന്യത നൽകിയ ഒട്ടുവളരെ സൂഫീ മഹാത്മാക്കളെ കാണാം. ആദർശാ ധമത്വത്തിലധിഷ്ഠിതമായ ചരിത്രത്തിന്റെ ഇരണ്ട ഇടനാഴിയിൽ

ആത്മ ചൈതന്യത്തിന്റെ ധവള ശോ ഭ വിതറിയ മഹത്തുക്കളാണ് ഇസ്ലാമിക പ്രചരണ രംഗത്ത് തിളക്കമാർന്ന അധ്യായം രചിച്ചത്.

സമ്പൽ സമൃദ്ധിയിലും നൈമിഷി കാനന്ദത്തിലും മതിമറന്ന് ജീവിച്ചിരുന്നവർക്കിടയിൽ ലളിതവും മാതൃകാ പൂർണവുമായ ജീവിത ശൈലിയുമായി സൂഫികൾ ഇറങ്ങിത്തിരിച്ചപ്പോൾ വഴിതെറ്റിയ സമൂഹത്തിനൊരു മാർഗ്ഗ ദർശികളാവാൻ അവർക്ക് കഴിഞ്ഞു. മാതൃകാ പുരുഷന്മാരായ സൂഫികളുടെ സാന്നിധ്യം മനുഷ്യ മനസുകളെ ഭക്തരാക്കുകയും നന്മയുടെ വാഹകരാക്കുകയും ചെയ്തു. കാന്തത്തിന്റെ നിരന്തര സാന്നിധ്യം പച്ച ഇരുമ്പിൽ കാന്ത ശക്തിയുണ്ടാക്കും പോലെ സൂഫികളുടെ നിരന്തര സാമീപ്യം ഇതരമനസ്സിൽ സൂഫിസം പകരാൻ സഹായകമാകും.

സൂഫികളുടെ സാന്നിധ്യം കൊണ്ടു മാത്രമാണ് ഗതകാല ചരിത്രം ആത്മീയാധിഷ്ഠിതമായത്. സ്വപ്രയത്നത്തിലൂടെ പ്രാപിച്ച വിശുദ്ധ വ്യക്തിത്വം കണ്ടറിഞ്ഞവർ അവരെ അംഗീകരിക്കാനും അനുധാവനം ചെയ്യാനും ത യ്യാറായി, മണി മാളികയിൽ സുഖിച്ച് വാഴാനുള്ള താൽപര്യം അവർക്കുണ്ടായിരുന്നില്ല. വനാന്തരങ്ങളിൽ കൊച്ചു കൊച്ചു കൂരകളിൽ ആരാധനയിലും സൽകർമ്മങ്ങളിലും മുഴുകി അവർ ജീവിതം ചില വിട്ടു. ഇല്ലാഹീ സാമീപ്യത്തിന്നായി അവർ സമൂഹത്തിൽ നിന്നകന്നപ്പോൾ സമൂഹം അവരിലേക്ക് ഒഴുകി. ഘോര പ്രഭാഷണങ്ങളോ മറ്റ് ഭൗതിക ഗുണ മേന്മകളോ അല്ല അവരുടെ ആകർഷക ഘടകം. പ്രത്യുത, ആത്മീയ ഔന്നത്യമായിരുന്നു.

ഇന്ന് വിശുദ്ധ മനസ്കരുടെയും സൂഫീ ചിന്താഗതിക്കാരുടെയും എണ്ണം ഗണ്യമായി കുറഞ്ഞ് കൊണ്ടിരിക്കുന്നു. ഭക്തി വിൽ പ്പനച്ചരക്കായി മാറിയിരിക്കുന്നു. എല്ലാവർക്കും വേണ്ടത് നൈമിഷികാനന്ദം. ജീവിതം തന്നെ ഐഹിക വൽക്കരിക്കപ്പെടുന്നു. പാരത്രിക ജീവിതത്തിന്റെ അനശ്വരത യെ കുറിച്ചോ അവിടെയുള്ള സുഖ സൗകര്യങ്ങളെ കുറിച്ചോ ആർക്കും ചിന്തയില്ല. അത് സ്വായത്താമാക്കാനുള്ള ശ്രമവുമില്ല. ശാസ്ത്രമിവിടെ പലതും സൃഷ്ടിക്കുകയാണ് എന്നാൽ ആദർശ ബോധമുള്ള മനസിനെയും ആത്മാവിനെയും സൃഷ്ടിക്കാൻ ആർക്ക് കഴിയും? ഇല്ല, ആർക്കുമാവില്ല. സങ്കീർണ സമസ്യകളിൽ ഗതികെട്ട് ഗമിക്കുന്ന ആധുനിക സാഹചര്യത്തിൽ സൂഫി സംസ്കാരം സ്വാംശീകരിക്കുക മാത്രമാണ് മനുഷ്യ വർഗ്ഗത്തിന്റെ മോചനമാർഗ്ഗം

പ്രൊഫ. മുഹമ്മദ് ഹസൻ

# വലിയ്യും കറാമത്തും

പ്രവാചകത്വവാദവുമായി ബന്ധമില്ലാതെ ഒരു വലിയ്യിൽ നിന്ന് പ്രകടമാവുന്ന അസാധാരണ കാര്യങ്ങൾക്കാണ് 'കറാമത്ത്' എന്നു പറയുന്നത്. (ശർഹുൽ അഖാഇദ് പേജ് 139) കറാമത്ത് വലിയ്യിൽ നിന്നാണുണ്ടാവുകയെന്നതിനാൽ ആരാണ് വലിയ്യ് എന്നുംകൂടി നാം ഗ്രഹിക്കേണ്ടതുണ്ട്. അല്ലാമാ തഫ്താസാനി (റ) പറയുന്നു: "അല്ലാഹുവിനെ കുറിച്ചും അവന്റെ വിശേഷണങ്ങളെ കുറിച്ചും കഴിവിന്റെ പരമാവധി അറിയുന്നവനും അല്ലാഹുവിന് വഴിപ്പെടുന്നതിൽ നിത്യമായവനും ദോഷങ്ങൾ വെടിഞ്ഞ് ഭൗതിക സുഖാഢംബരങ്ങളിലും ദേഹേഛകളിലും മുഴുകാത്തവരുമാണ് വലിയ്യ് കൊണ്ട് വിവക്ഷ" (ശറഹുൽ അഖാഇദ് 139, ഫത്ഹുൽ ബാരി 11342)

ഔലിയാക്കളിൽ നിന്ന് ഇങ്ങനെ കറാമത്തുകളുണ്ടാവാമോ? ഇതു സംബന്ധമായി പ്രമാണങ്ങൾ എന്തു പറയുന്നുവെന്ന് നോക്കാം. വിശുദ്ധ ഖുർആനിൽ അല്ലാഹു ഈസാ നബി (അ)യുടെ മാതാവ് മറിയം ബീവിയുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നു. അവരുടെ മാതാവ് ഹന്നത്ത് ബീവി ഗർഭസ്ഥ ശിശുവിനെ ബൈത്തുൽ മുഖദ്ദിസിന്റെ പരിചരണത്തിനായി നേർച്ചയാക്കി. പ്രസവം കഴിഞ്ഞപ്പോൾ അതൊരു പെൺകുട്ടി – മറിയം – ആയതിൽ അവർ അങ്ങേയറ്റം പരിതപിച്ചു. പക്ഷെ നേർച്ചയാക്കിയതിനാൽ മകൾ മറിയമിനെ ബൈത്തുൽ മുഖദ്ദിസിന്റെ പരിചരണത്തിനായി വിട്ടുകൊടുത്തു. മറിയം ബീവി താമസിക്കുന്ന റൂമിൽ മഹാനായ സകരിയ്യാ നബി (അ) പ്രവേശിക്കുമ്പോൾ അവരുടെ അടുത്ത് അത്ഭുതകരവും ആ പ്രദേശങ്ങളിൽ ലഭ്യമല്ലാത്തതുമായ സ്വർഗീയ ഭക്ഷണം കാണുന്നു. സകരിയ്യ: നബി (അ) ചോദിച്ചു: മറിയം! നിനക്കിത് എവിടുന്ന് ലഭിച്ചു? ഇത് എനിക്ക് അല്ലാഹുവിന്റെ ഭാഗത്ത്

നിന്നും നൽകപ്പെട്ടതാണ്. എന്നു മറിയം ബീവി മറുപടി പറയുന്നു. ഈ സംഭവം (വി.ഖു. 3:37) വിശദീകരിച്ചിട്ടുണ്ട്. അതുപോലെ മറിയം ബീവി പൂർണ്ണ ഗർഭിണിയായിരിക്കവെ പ്രസവ സമയത്ത് അല്ലാഹുവിന്റെ ആജ്ഞ. "മറിയം നീ ആ ഉണങ്ങിയ ഈത്തപ്പന പിടിച്ചു കുലുക്കിയാൽ അതു നിനക്കു നല്ല പഴുത്ത ഈത്തപ്പഴം വീഴ്ത്തും. ഉണങ്ങിയ ഈത്തപ്പന പിടിച്ചു കുലുക്കുമ്പോൾ സ്വാദിഷ്ടമായ ഈത്തപ്പഴം വീണ സംഭവവും ഖുർആൻ 19:25) വ്യക്തമാക്കിയിട്ടുണ്ട്. ഇതൊക്കെ മറിയം ബീവിയുടെ കറാമത്തുകളായിരുന്നു. മറിയം പ്രവാചകന്മാരിൽ പെട്ടവരൊന്നുമല്ല. മറിച്ച് അല്ലാഹുവിന്റെ ഇഷ്ടദാസികളിൽ പെട്ടവരാണ്. അതുകൊണ്ട് തന്നെ ഇതു കറാമത്തുമാണ്.

ഇതുപോലെ അവിശ്വാസിയായ രാജാവിന്റെ ആക്രമണത്തിൽ നിന്ന് രക്ഷപ്പെടുന്നതിനായി ഒളിക്കുകയും മുന്നൂറ്റി ഒമ്പത് വർഷം മലമുകളിലുള്ള ഗുഹയിൽ ജീവിതം നയിച്ചുകൂട്ടുകയും ചെയ്ത അസ്ഹാബുൽ കഹ്ഫിന്റെ ചരിത്രം വിശുദ്ധ ഖുർആനിൽ അല്ലാഹു വിവരിച്ചുതരുന്നു. ഇത്രയം വർഷം ശാരീരിക തകരാറുകളൊന്നുമില്ലാതെ ജീവിക്കുകയെന്നത് സത്യവിശ്വാസികളായ ആ ചെറുപ്പക്കാരുടെ കറാമത്തായിട്ടാണ് ഖുർആൻ പഠിപ്പിക്കുന്നത്.

മഹാനായ സുലൈമാൻ നബി (അ)യുടെ കാലത്ത് ബൽഖീസ് രാജ്ഞിയുടെ 'സബഇ'ലുള്ള സിംഹാസനം വളരെ വേഗത്തിൽ കൊണ്ടുവരാൻ ആർക്കു കഴിയുമെന്ന് ചോദിച്ചപ്പോൾ അല്ലാഹുവിൽ നിന്നും ജ്ഞാനം ലഭിച്ച ഒരാൾ കണ്ണു ചിമ്മി തുറക്കുന്നതിനിടയിൽ ഞാനത് കൊണ്ടുവരാമെന്ന് പറയുകയും മൈലുകൾക്കപ്പുറമുള്ള ബൽഖീസ് രാജ്ഞിയുടെ സിംഹാസനം കൊണ്ടുവരികയും ചെയ്ത സംഭവം വിശുദ്ധ ഖുർആനിൽ അല്ലാഹു പഠിപ്പിക്കുന്നുണ്ട്. ഇങ്ങനെ സിംഹാസനം കൊണ്ടുവന്ന വ്യക്തി ആസഫുബ്നു ബർഖിയാ എന്ന വലിയ്യ് ആണെന്നു ഖുർആൻ വ്യാഖ്യാതാക്കൾ രേഖപ്പെടുത്തിയിട്ടുണ്ട്. (ഖുർത്തുബി 13/204, ഇബ്നു കസീർ 3/264, റൂഹുൽ ബയാൻ 6/349). ഔലിയാക്കളിൽ നിന്നു കറാമത്തു സംഭവിക്കാമെന്നതിനു മതിയായ തെളിവാണ് ഖുർആൻ. അല്ലാമാ തഫ്താസാനി (റ) പറയുന്നു: കറാമത്ത് യാഥാർത്ഥ്യ മാണെന്നതിന് നിരവധി സ്വഹാബികളിൽ നിന്നും അവരുടെ ശേഷമുള്ളവരിൽ നിന്നും നിഷേധിക്കാൻ കഴിയാത്ത വിധം റിപ്പോർട്ടു ചെയ്യപ്പെട്ട ഹദീസുകളും തെളിവായിട്ടുണ്ട്. (ശറഹുൽ അഖാഇദ് 133)

പ്രസിദ്ധ സ്വഹാബി വര്യനായ ഖുബൈബ് (റ)വിനെ ശത്രുക്കൾ പിടിച്ചു ബന്ധനസ്ഥനാക്കിയ കാലങ്ങളിൽ അദ്ദേഹം മദീനയിലൊന്നും ലഭ്യമല്ലാത്ത വിധമുള്ള മുന്തിയ ഇനം മുന്തിരി കഴിച്ചിരുന്നതായി ഹദീസിൽ (ബുഖാരി 2/56) കാണാം.

ബഹു: അബൂബക്കർ സിദ്ദീഖ് (റ) മദീനാ പള്ളിയിലെ മൂന്നു മുതഅല്ലിമുകളെ വീട്ടിലേക്ക് ഭക്ഷണത്തിനു ക്ഷണിച്ചു. രണ്ടാൾക്കുണ്ടാക്കിയ ഭക്ഷണം അവരെല്ലാവരും കൂടി ഭുജിച്ചിട്ടും ബാക്കി വരുന്നു. അബൂബക്കർ (റ) പറയുന്നു: ഞങ്ങൾ സുഭിക്ഷമായി ആഹരിച്ചിട്ടും കൊണ്ടു വന്നപ്പോഴുണ്ടായിരുന്ന അത്രയും തന്നെ ഭക്ഷണം പിന്നെയും ബാക്കി വന്നു. (ബുഖാരി)

അനസ് (റ) ഉദ്ധരിക്കുന്നു. നബി (സ)യുടെ സന്നിധാനത്തിൽ നിന്ന് അർദ്ധരാത്രി വെളിച്ചമില്ലാതെ പിരിഞ്ഞുപോകുന്ന രണ്ട് സ്വഹാബികൾ (ഉസൈദ്, ഉബ്ബാദ് (റ))ളുടെ മുമ്പിൽ ഒരു പ്രകാശം പ്രത്യക്ഷപ്പെടുകയും അവർ പിരിയുന്നത് വരെ അവരുടെ കൂടെ ആ പ്രകാശം പിന്തുടരുകയും അവർ പരസ്പരം പിരിഞ്ഞുപോയപ്പോൾ ഓരോരുത്തരുടെ കൂടെ ആ പ്രകാശവും പിരിഞ്ഞുപോയി. (ബുഖാരി 1/537)

ബനൂ ഇസ്രാഈല്യരിൽ ഏകാന്തനായി അല്ലാഹുവിന് ആരാധന നിർവ്വഹിച്ചിരുന്ന ജുറൈജ് (റ)നെ കുറിച്ച് ശത്രുക്കൾ അപരാധം പറയുകയും വ്യഭിചാരാരോപണം ഉന്നയിക്കുകയും ചെയ്തപ്പോൾ ചോരകുഞ്ഞിനെ സംസാരിപ്പിച്ചു. എന്റെ പിതാവ് ജുറൈജല്ലെന്നും ആട്ടിടയനാണെന്നും പറയിച്ച ജുറൈജ് (റ)ന്റെ കറാമത്ത് ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

അല്ലാഹുവിന്റെ ഇഷ്ട ദാസന്മാരായ ഔലിയാക്കളിൽ നിന്ന് നിരവധി കറാമത്തുകളുണ്ടായതായി ഹദീസുകളിൽ കാണാം.

അതുകൊണ്ടു തന്നെ അഹ്ലുസുന്നത്തി വൽ ജമാഅത്തിന്റെ പണ്ഡിതന്മാർ ഔലിയാക്കൾക്ക് കറാമത്തുണ്ടാകുമെന്നു തറപ്പിച്ചു പറയുന്നു. ഇമാം അബൂ ഹനീഫ (റ)യുടെ 'അൽ ഫിഖ്ഹുൽ അക്ബർ ' (പേജ് 63) ജംഉൽ ജവാമിഅ് (2/420) ശറഹുൽ അഖാഇദ് (പേജ് 139), അൽ ഹദീഖത്തുന്നദിയ്യ (1292) തുടങ്ങിയ ഗ്രന്ഥങ്ങളിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ഔലിയാക്കൾക്കു കറാമത്തുണ്ടാവുകയില്ലെന്നു പറയുന്ന ഇസ്‌ലാമിലെ അവാന്തര വിഭാഗങ്ങൾ അവരുടെ നേതാവായി അംഗീകരിക്കുന്ന ഇബ്നു തൈമിയ്യ: പറയുന്നു: "ഔലിയാക്കളുടെ കറാമത്ത് അംഗീകരിക്കുകയെന്നത് അഹ്ലുസ്സുന്നത്തിന്റെ അടിസ്ഥാന സിദ്ധാന്തമാണ്. സ്വഹാബത്തിനും ഈ ഉമ്മത്തിലെ ഗതകാല ഇമാമുകൾക്കും ഇതു എത്രയോ ഉണ്ടായിട്ടുണ്ട്. അവസാന നാൾ വരെ ഇത് നിലനിൽക്കുകയും ചെയ്യും." (മജ്മൂഉൽ റസാഇലിൽ കുബ്റാ - ഇബ്നു തൈമിയ്യ: 1/404)

അമ്പിയാക്കൾക്കുണ്ടാവുന്ന മുഅ്ജിസത്തുകളൊക്കെ ഔലിയാക്കൾക്ക് കറാമത്തായി ഉണ്ടാവാമെന്നാണ് പണ്ഡിതമതം. വളരെ ചെറിയ ഒരു ന്യൂനപക്ഷം ഇതിൽ ഭിന്നാഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും അത് തികച്ചും ബാലിശമായ അഭിപ്രായമാണെന്നും ബഹുഭൂരിപക്ഷം പണ്ഡിത

ന്മാരും മുഅ്ജിസത്തുകളൊക്കെ കറാമത്തായി ഉണ്ടാവുമെന്ന അഭിപ്രായക്കാരാണെന്നും ഇമാമുൽ ഹറമൈനി (റ) തന്റെ അൽ ഇർശാദിലും ഇമാം അബു നസീർ (റ) തന്റെ അൽ മുർശിദിലും ഇമാം നവവി (റ) തന്റെ ശറഹു മുസ്ലിമിലും പറഞ്ഞിട്ടുണ്ട്. (ഫതാവൽ ഹദീസിയ്യ: പേജ് 108) ശറഹുൽ ഫിഖ്ഹിൽ അക്ബർ പേജ് 63).

പ്രവാചകന്മാരുടെ ഉദ്ദേശ്യത്തിനും ഇഛക്കുമനുസരിച്ച് മുഅ്ജിസത്തുകൾ പ്രകടിപ്പിക്കാൻ കഴിയുന്നതുപോലെ ഔലിയാക്കളുടെ ഉദ്ദേശ്യമനുസരിച്ച് കറാമത്തുകളും പ്രകടിപ്പിക്കാൻ കഴിയും. ഇതിനു നിരവധി തെളിവുകളുണ്ട്. നാം നേരത്തെ വിവരിച്ച ബഹു. ജുറൈജ് (റ)ന്റെ സംഭവം ഇതിനു മികച്ച തെളിവാണ്. ബുഖാരിയും മുസ്ലിമും റിപ്പോർട്ട് ചെയ്ത ഈ ഹദീസ് വിശദീകരിച്ചുകൊണ്ട് ഹാഫിള് ഇബ്നു ഹജർ (റ) പറയുന്നു. "ഈ ഹദീസ് ഔലിയാക്കളുടെ കറാമത്ത് ഉദ്ദേശ്യമനുസരിച്ച് ഉണ്ടാവുമെന്ന് സ്ഥിരീകരിക്കുന്നതിനും തെളിവാണ്." ഫത്ഹുൽ ബാരി 6/383 നോക്കുക. ഇതേ ആശയം ഇമാം നവവി (റ) തന്റെ ശർഹു മുസ്ലിം 6/108ലും ഇമാം ഖസ്ത്തല്ലാഹി തന്റെ ഇർശാദുസ്സാരി 5/412ലും ഇമാം ബദ്റുദ്ദീനുൽ ഐനി തന്റെ ഉംദത്തുൽ ഖാരി (16/31)ലും പറഞ്ഞിട്ടുണ്ട്. ഔലിയാക്കളുടെ ഉദ്ദേശ്യമനുസരിച്ച് കറാമത്തു പ്രകടിപ്പിക്കാൻ കഴിയുമെന്ന് ഹാശിയത്തുൽ ബന്നാഹി (2/430)ലും ഇമാം റംലി തന്റെ ഫതാവാ (4/382)ലും ഹാശിയാത്തുൽ അത്താറി (2/481)ലും തഫ്സീറുൽ ബയാൻ (6/351)ലും പറഞ്ഞിട്ടുണ്ട്. ഇമാം ബുഖാരി റിപ്പോർട്ട് ചെയ്യുന്ന ഒരു ഹദീസ് ശ്രദ്ധിക്കുക. നബി (സ) പറഞ്ഞു: "അല്ലാഹു പറഞ്ഞിരിക്കുന്നു: ഫർളായ ഇബാദത്തുകൾക്ക് പുറമെ സുന്നത്തായ അമലുകൾ ചെയ്തു എന്റെ അടിമകൾ എന്നിലേക്ക് അടുക്കുകയും ഞാനവനെ സ്നേഹിക്കുകയും ചെയ്യും. അങ്ങനെ അവൻ കേൾക്കുന്ന കാതും കാണുന്ന കണ്ണും നടക്കുന്ന കാലും പിടിക്കുന്ന കയ്യും ഞാനാകും. അവൻ എന്നോട് ചോദിച്ചാൽ ഞാനത് അവന് കൊടുക്കും. അവൻ കാവലാവശ്യപ്പെട്ടാൽ ഞാനവന് കാവൽ നൽകും.... " (ബുഖാരി 2/963)

ഈ ഹദീസ് വിശദീകരിച്ചുകൊണ്ട് ഹാഫിള്ബ്നു ഹജർ (റ) പറയുന്നു: അവന്റെ കയ്യും കാലും ചെവിയും ഒക്കെ അല്ലാഹു ആകുമെന്ന് പറഞ്ഞതു കൊണ്ട് വിവക്ഷ, അവന്റെ ഉദ്ദേശ്യങ്ങൾ പൂർത്തീകരിക്കുന്നതിലും അവന്റെ കാഴ്ചയിലും കേൾവിയിലുമൊക്കെ ഞാനവനെ പ്രത്യേകമായി സഹായിക്കുകയും അവന്റെ ആവശ്യങ്ങൾ ധൃതഗതിയിൽ ഞാൻ പൂർത്തീകരിക്കുകയും ചെയ്യും എന്നാണ്." (ഫത്ഹുൽ ബാരി 11/344).

ഈ ഹദീസിന്റെ യാഥാർത്ഥ്യം ഗ്രഹിച്ചാൽ ഔലിയാക്കൾക്ക് അവരുടെ ഉദ്ദേശമനുസരിച്ച് കറാമത്തുക

ൾ പ്രകടിപ്പിക്കാൻ കഴിയുമെന്ന് വ്യക്തമാകും.

അമ്പിയാക്കളുടെ മുഅ്ജിസത്ത് മരണശേഷവം മുറിഞ്ഞുപോവാത്ത പോലെഔലിയാക്കളുടെ കറാമത്തും മരണത്തോടെ മുറിഞ്ഞു പോവുകയില്ല. വിശുദ്ധഖുർആനിലും സുന്നത്തിലും ഇതിനു ധാരാളം തെളിവുകൾ കണ്ടെത്താനാവും. ഔലിയാക്കളിൽ പ്രമുഖരായ ശുഹദാക്ക (രക്തസാക്ഷികൾ)ളെ കുറിച്ച് അല്ലാഹു പറയുന്നു: "അല്ലാഹുവിന്റെ മാർഗ്ഗത്തിൽ വധിക്കപ്പെട്ടവർ, അവർ മരണപ്പെട്ടവരാണെന്ന് നിങ്ങൾ ധരിക്കരുത്. പക്ഷേ അവർ ജീവിച്ചിരിക്കുന്നവരും റബ്ബിന്റെയടുക്കൽ പ്രത്യേക സ്ഥാനമുള്ളവരും ഭക്ഷണംനൽകപ്പെടുന്നവരുമാണ്.(ആലുഇംറാൻ169)

വീണ്ടും ഖുർആൻ പറയുന്നു. (ശത്രുക്കൾ വധിച്ച ഹബീബുന്നജ്ജാറിനോട്) പറയപ്പെട്ടു. "നിങ്ങൾ സ്വർഗ്ഗത്തിൽ പ്രവേശിക്കുക. അദ്ദേഹം പറഞ്ഞു എന്റെ റബ്ബ് എനിക്ക് പൊറുത്തു തരികയും കറാമത്തുള്ളവരിൽ എന്നെ ഉൾപ്പെടുത്തുകയും ചെയ്ത വിവരം ജനങ്ങൾ അറിഞ്ഞുവെങ്കിൽ നന്നായിരുന്നു." (യാസീൻ 28,29) അങ്ങനെ ഹബീബിനെ വധിച്ച ശത്രുക്കളിൽ അല്ലാഹു ശിക്ഷ ഇറക്കുകയും അവരെ നാമാവശേഷമാക്കുകയും ചെയ്തു. (ഖുർത്തുബി 15/20) ഇവ അല്ലാഹുവിന്റെ ഇഷ്ടദാസനായ ഹബീബുന്നജ്ജാറിന്റെ കറാമത്താണെന്ന് പറയേണ്ടതില്ലല്ലോ. ഖുർആൻ വീണ്ടും വ്യക്തമാക്കുന്നു. "സജ്ജനങ്ങളെ പോലെ ജീവിതവും മരണവും തുല്യമാവുന്ന വിധത്തിൽ കുറ്റവാളികളെയും നാം ആക്കുമെന്ന് അവർ വിജാരിക്കുന്നുവോ? അവരുടെ വിധി വളരെ ചീത്തയാവുന്നു." (അൽജാസിയ 27)

ഈ ആയത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം ബൈളാവി (റ) പറയുന്നതു കാണുക: "ജീവിത കാലത്തും മരണശേഷവും സന്തോഷത്തിലും 'കറാമത്തി'ലും ജനങ്ങളെ ആക്കുന്നതു പോലെ കുറ്റവാളികളെ അല്ലാഹു ആക്കുന്നതല്ല." (ബൈളാവി 5–71)

ഇങ്ങനെ തുടങ്ങി ഒട്ടനവധി ആയത്തുകളിൽ നിന്ന് കറാമത്തുകൾ മരണ ശേഷം മുറിഞ്ഞുപോവുകയില്ലെന്ന് ഗ്രഹിക്കാം..

മഹത്തുക്കളിൽ നിന്ന് മരണ ശേഷം കറാമത്തുണ്ടായതായി ഹദീസ് ഗ്രന്ഥങ്ങളിൽ ധാരാളമായി കാണാം. ഇമാം ബുഖാരി ഉദ്ധരിക്കുന്നു: "ഉഹ്ദ് യുദ്ധത്തിൽ ശഹീദായ അബ്ദുല്ലാ (റ)വിന് അദ്ദേഹത്തിന്റെ 'ജനാസ' എടുക്കുന്നതു വരേക്കും മലക്കുകൾ നിഴലിട്ടു കൊടുത്തിരുന്നുവെന്ന് നബി (സ) പറഞ്ഞു. (ബുഖാരി 1/166). മഹാനായ അബൂബക്കർ സിദ്ധീഖ് (റ)ന്റെ ജനാസ പ്രവാചക പ്രഭുവിന്റെ ഖബറിങ്ങൽ വെച്ച് അവിടുത്തെ സമീപത്ത് മറവ് ചെയ്യാൻ ചോദിച്ചപ്പോൾ ഒരു വിളിയാളം ശ്രദ്ധയിൽ പെട്ടു. സ്നേഹിതനെ സ്നേഹിതന്റെ കൂടെ മറവു ചെയ്യുക. (തഫ്സീർ റാസി 5/478)

ഖുർആൻ അല്ലാഹുവിന്റെ സൃഷ്ടിയാണെന്ന വാദത്തിനെതിരെ ശബ്ദിച്ചതിന്റെ പേരിൽ വധിക്കപ്പെട്ട അഹ്മദുബ്നു നസറിൽ ഖുസാഈ (റ)ന്റെ ശിരസ്സ് ബഗ്ദാദിൽ നാട്ടപ്പെടുകയും ശിരസ്സ് സൂക്ഷിക്കാനും ഖിബ്‌ലയെ തൊട്ട് തിരിച്ചുകളയാനും ശത്രുക്കൾ ഒരാളെ ഏൽപ്പിക്കുകയും ചെയ്തു.

പക്ഷേ രാത്രിയിൽ മഹാനവർകളുടെ ശിരസ്സ് ഖിബ്‌ലയിലേക്ക് സ്വയം തിരിയുകയും യാസീൻ പാരായണം ചെയ്യുകയും ചെയ്യുന്നതായി കാവൽക്കാരനു കാണാൻ കഴിഞ്ഞു. ഇമാം സുയൂഥി (റ) തന്റെ താരീഖുൽ ഖുലഫാഅ് 236-ാം പേജിൽ ഈ സംഭവം ഉദ്ധരിച്ചിട്ടുണ്ട്.

മഹാനായ ആസ്വിം (റ)നെ ശത്രുക്കൾ പിടിച്ചു വധിച്ച ശേഷം അദ്ദേഹത്തിന്റെ ശരീരത്തിന്റെ ചില ഭാഗങ്ങൾ മുറിച്ചു ശത്രു നേതാക്കളുടെ അടുത്തേക്ക് കൊണ്ടുപോവാൻ വേണ്ടി അവർ ശ്രമിച്ചെങ്കിലും അല്ലാഹു അവർക്കെതിരെ ഒരു കടന്നൽ കൂട്ടത്തെ പറഞ്ഞയച്ചു അവരെ തുരത്തിയ സംഭവം ഇമാം ബുഖാരി തന്റെ സ്വഹീഹ് 2/569ൽ രേഖപ്പെടുത്തിയതാണ്. ഈ സംഭവങ്ങളിൽ നിന്നെല്ലാം മരണപ്പെട്ട ശേഷവും ഔലിയാക്കളിൽ നിന്ന് കറാമത്തുകളുണ്ടാകുമെന്ന് വ്യക്തമായി. അതുകൊണ്ടു തന്നെ അല്ലാമാ ഇമാം റംലി (റ) പറയുന്നു: "അമ്പിയാക്കളുടെ മുഅ്ജിസത്തും ഔലിയാക്കളുടെ കറാമത്തും മരണത്തോടെ മുറിയുകയില്ല." (ഫതാവാ റംലി 4/382)

കറാമത്തുകൾ പല വിധത്തിൽ ഉണ്ടാവുമെന്നു ബഹു: ഇമാം സുബ്കി (റ) തന്റെ 'ഥബഖാത്തി'ൽ പറയുന്നു: (1) മരണപ്പെട്ടവരെ ജീവിപ്പിക്കൽ. മഹാനായ ഈസാ നബി (അ) മരണപ്പെട്ടവരെ ജീവിപ്പിക്കുമെന്ന് പ്രഖ്യാപിച്ചത് വിശുദ്ധ ഖുർആൻ (3/49)ൽ കാണാം. ഇതുപോലെ മരണപ്പെട്ടവരെ ജീവിപ്പിച്ച എത്രയോ സംഭവങ്ങൾ ഔലിയാക്കളുടെ ചരിത്രത്തിലുമുണ്ട്. ശൈഖ് മുഹ്‌യിദ്ദീൻ (റ) ജീവനില്ലാത്ത കോഴിയുടെ മുള്ളുകൾ ഒരുമിച്ചു കൂട്ടി എഴുന്നേൽക്കാൻ പറയുകയും അതു ജീവനോടെ പറക്കുകയും ചെയ്ത സംഭവം പ്രസിദ്ധമാണ്. ഒട്ടേറെ പണ്ഡിതരെ തൊട്ട് ഈ സംഭവം ഇമാം യാഫിഈ ഉദ്ധരിച്ചതായി ഫതാവൽ ഹദീസിയ്യ: (പേജ് 303)ൽ കാണാം. (2) മരണപ്പെട്ടവരോട് സംസാരിക്കുക. നബി (സ)യുടെ കാലത്ത് പള്ളി അടിച്ചു വൃത്തിയാക്കിയിരുന്ന സ്ത്രീ മരണപ്പെടുകയും നബി (സ)യറിയാതെ സ്വഹാബികൾ മറമാടുകയും ചെയ്തു. ഈ വിവരം നബി (സ) അറിഞ്ഞപ്പോൾ ആ സ്ത്രീയുടെ ഖബറിനരികെ ചെന്ന് മയ്യിത്ത് നിസ്കരിക്കുകയും ഖബറിലുള്ള ആ സ്ത്രീയോട് നബി (സ) സംസാരിക്കുകയും ചെയ്തതായി "അത്തർഗീബു വത്തർഹീബ് (1197) കാണാവുന്നതാണ്. (3) സമുദ്രം പിളരുക, വെള്ളത്തിന്റെ മുകളിലൂടെ നടക്കുക. ഇതു നിരവധി ഔലിയാക്കളെ തൊട്ടും ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. (4) ദ്രാവകങ്ങൾ തരം മറിയൽ. (5) ഭൂമിയുടെ വഴി ദൂരം

ചുരുങ്ങുക. (6) അചേതന വസ്തുക്കൾ സംസാരിക്കുക. (7) രോഗം സുഖപ്പെടുത്തുക. (8) മനുഷ്യേതര ജീവികൾ തന്റെ കൽപനകളനുസരിക്കുക. (9) കാല ദൈർഘ്യം ചുരുങ്ങുകയും ദീർഘമാവുകയും ചെയ്യുക. (10) പ്രാർത്ഥിക്കുന്ന ഉടനെ ഉത്തരം ലഭിക്കൽ (11) അദൃശ്യ കാര്യങ്ങൾ പ്രവചിക്കുക. (12) ദീർഘകാലം ഭക്ഷണവും വെള്ളവുമില്ലാതെ ക്ഷമിക്കുക. (13) മറകളുടെ പിന്നിൽ നിന്ന് പോലും വിദൂര സ്ഥലം ദർശിക്കൽ. (14) വ്യത്യസ്തമായ രൂപം പ്രാപിക്കുക. (15) ഭൂമിയിലെ നിക്ഷേപങ്ങളെ കുറിച്ച് അറിയൽ. (16) വളരെ ചുരുങ്ങിയ കാലത്തിനുള്ളിൽ വളരെയധികം ഗ്രന്ഥങ്ങൾ രചിക്കാൻ കഴിയുക. (ഇമാം ശാഫിഈ (റ) ഇമാമുൽ ഹറമൈനി (റ), ഇമാം നവവി (റ) എന്നിവർ ഉദാഹരണം) (17) വിഷാംശം ശരീരത്തിൽ ഫലിക്കാതിരിക്കുക. (ഖാലിദ് (റ) വിഷം കുടിക്കുകയും യാതൊന്നും സംഭവിക്കാതിരിക്കുകയും ചെയ്തത് ഉദാഹരണം)

ഇങ്ങനെ തുടങ്ങി നൂറോളം ഇനങ്ങൾ ഉണ്ടാവുമെന്ന് ഇമാം സുബ്കി പറഞ്ഞതായി അല്ലാമാ യൂസുഫുന്നബ്ഹാനി (റ) തന്റെ ജാമിഉകറാമാത്തിൽ ഔലിയാ (1/47)ലും ഹുജ്ജത്തുല്ലാഹി അലൽ ആലമീൻ (പേജ് 855)ലും പറഞ്ഞിട്ടുണ്ട്.

ഇങ്ങനെയുള്ള വിവിധ തരം കറാമത്തുകൾ ഒട്ടനവധി ഔലിയാക്കൾക്കുണ്ടായതായി ചരിത്ര ഗ്രന്ഥങ്ങളിൽ കാണാം. ഇതു പക്ഷേ കൂടുതൽ കാണുന്നത് പിൽക്കാലകാരായ ഔലിയാക്കളിലാണെന്നതു കൊണ്ട് ഏറ്റവും ഉന്നതർ കറാമത്തുകൾ കൂടുതലുണ്ടാവുന്നവരാണെന്ന് ധരിക്കരുത്. ഇമാം ശഅ്റാനി യവാഖീത്തിൽ ഇത് പറഞ്ഞിട്ടുണ്ട്. പ്രവാചകന്മാർ കഴിഞ്ഞാൽ ശ്രേഷ്ഠത കൂടിയത് സ്വഹാബികൾക്കാണ്. ഇവർ ഔലിയാക്കളിൽ ഏറ്റവും പ്രമുഖരാണ്. നിരവധി കറാമത്തുകൾ പ്രകടിപ്പിച്ച മുഹ്യിദ്ദീൻ ശൈഖ് പോലും സ്വഹാബത്തിനെക്കാൾ വലിയ ഔലിയാക്കളല്ല. സ്വഹാബികൾക്ക് നബി (സ)യിൽ നിന്ന് തന്നെ നേരിട്ട് കാര്യങ്ങൾ ഗ്രഹിക്കാനും ബന്ധപ്പെടാനും കഴിഞ്ഞിട്ടുണ്ടെന്നതുകൊണ്ട് തന്നെ മറ്റാരേക്കാളും അവരുടെ സ്ഥാനം വളരെ കൂടുതലാണ്. സ്വഹാബത്തിന്റെയും താബിഈങ്ങളുടെയും കാല ശേഷം ജീവിക്കുന്നവർ നബി (സ)യുമായി അകലുന്നതിനാൽ അവരുടെ ഈമാൻ ശക്തിപ്പെടുത്തുന്നതിന്റെ ആവശ്യം നേരിട്ടതുകൊണ്ടാണ് പിൽക്കാലത്തുള്ളവരിൽ കറാമത്ത് കൂടുതലായി കാണാൻ കഴിയുന്നതെന്ന് ഇവ്വിഷയകമായി മറുപടി പറയവെ ബഹു: ഇമാം അഹ്മദുബ്നു ഹമ്പൽ (റ) പറഞ്ഞതായി ഇമാം സുബ്കി (റ) തന്റെ ത്വബഖാത്തിൽ പ്രസ്താവിച്ചിട്ടുണ്ടെന്ന് "ജാമിഉ കറാമത്തിൽ ഔലിയാ 1/37ലും ഇമാം ശഅ്റാനിയുടെ അൽ യവാഖീത്തു വൽ ജവാഹിർ 2/103ലും കാണാം."

**അലവി സഖാഫി കൊളത്തൂർ**

മനതലങ്ങളിൽ ആത്മീയ വസന്തം ചാലിച്ച
സാത്വിക പൊലിമ, മർഹൂം വടകര മുഹമ്മദ് ഹാജി.

വാക്കുകൾ, വരകൾ, കുറിപ്പുകൾ, ഓർമ്മകൾ,
ചിന്തകൾ ഇവയിൽ നിന്നും സംഭവബഹുലമായ ആ
ധന്യ ജീവിതം പകർത്താൻ പ്രയാസമാണ്.

അറിഞ്ഞവർ, അനുഭവിച്ചവർ, കേട്ടവർ, കേട്ടറി
ഞ്ഞവർ, അടുത്തവർ, സ്നേഹിച്ചവർ കുറിച്ചയച്ച,
പറഞ്ഞുതന്ന ഏതാനും ചീന്തുകൾ. അപൂർണമാ
ണെന്നറിഞ്ഞ്കൊണ്ട് തന്നെ പെറുക്കിയടുക്കി.

ആ ധന്യജീവിതം മാലോകർക്ക് പകർന്നു കൊടു
ക്കുക, അതാണ് ലക്ഷ്യം. തിടുക്കത്തിനു കാരണവും.

മനുഷ്യ സൃഷ്ടിപ്പിന്റെ മഹോന്നത ലക്ഷ്യം
മാനവ കുലത്തിന് സ്വ ജീവിതത്തിലൂടെ പകർന്നു
നൽകിയ പ്രതിഭാധനരായ പരശ്ശതം പുണ്യശാലിക
ളിൽ അഗ്രേസരനായ വടകര മുഹമ്മദ് ഹാജിയുടെ
അർത്ഥ സമ്പൂർണമായ ജീവിതം
ചെറുതെങ്കിലും ഇങ്ങനെയൊക്കെയാക്കാൻ
കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട്.

സമ്പൂർണ്ണമായൊരു ചരിത്രം പുറത്തിറക്കാൻ കഴി
യുമെന്ന പ്രതീക്ഷയുമുണ്ട്. വേണ്ടത് പ്രാർത്ഥന. റബ്ബ്
കനിയട്ടെ, തൗഫീഖും നൽകട്ടെ, നാഥനിൽ
പ്രതീക്ഷയർപ്പിച്ചു ചുരുക്കട്ടെ.